# നീലാംബുജം.

ഗ്രന്ഥകർത്താ,

എൻ. സി. നായർ,

തിരുവനന്തപുരം.



പ്രകാശകന്മാർ,

എസ്. റ്റി. റെഡ്യാർ ആൻഡ് സൺസ്,

വി. വി. പ്രെസ്സ്—കൊല്ലം.

രണ്ടാം പതിപ്പ് കാപ്പി—1000.



1121.

# നീലാംബുജം.

## I

അന്നു് ഹാളണ്ഡിലെ തലസ്ഥാനനഗരിയിലുള്ള ജനങ്ങൾ അതിരറ്റ അസ്വാസ്ഥ്യം പ്രകടിപ്പിച്ചിരുന്നു. അവർ അപ്പോഴത്തെ ഭരണകർത്താക്കന്മാരുടെ നയത്തെ അശേഷം ആദരിച്ചിരുന്നില്ല. ലൂയി പതിന്നാലാമന്റെ നേർക്കുള്ള വെറുപ്പു വർദ്ധിച്ചു വന്നതോടുകൂടിത്തന്നെ ഓറഞ്ചിലെ യുവരാജാവായ വില്യത്തിന്റെ നേർക്കു്, അവർക്ക് സ്നേഹവും നിമിഷംപ്രതി വളർന്നുവന്നു. യുവരാജാവാകട്ടെ അവിടത്തെ ജനങ്ങളുടെ ജീവനായിരുന്നു.



കേൾവിപ്പെട്ട രാജ്യകാര്യനിപുണനും കർമ്മകുശലനുമായ ജാൺ എന്നൊരാളായിരുന്നു യുവരാജാവിന്റെ മാർഗ്ഗദർശി. തന്റെ ചുമതലയിൽ വിട്ടിട്ടുള്ള ശിഷ്യനെ വേണ്ടുംവിധം ഭരണകൗശലമുള്ള ഒരാളാക്കിത്തീർക്കുന്നതിനു ജാൺ നിഷ്കളങ്കം പ്രയത്നിച്ചുകൊണ്ടിരുന്നു. മെച്ചമേറിയ ഉദ്യോഗത്തിൽ ഇരുന്ന ആ ഗുരു വില്യത്തിനു ഗുണകരമായി പലതും പ്രവർത്തിക്കുന്നതിൽ പ്രത്യേകം ശ്രദ്ധ കാണിച്ചുവന്നു. എന്നാൽ, ദൈവം മനുഷ്യന്റെ മുൻകരുതൽകണ്ടു് അവന്റെ നേർക്കു് മന്ദഹാസം തൂകുകയാണു് പതിവു്. ജാണിന്റെ ബുദ്ധിപൂർവമായ നടപടികൾ പലർക്കും അസഹനീയമായി തോന്നി. ഗുണകരമായ പ്രവൃത്തികളേ അയാൾ ചെയ്തുള്ളുവെങ്കിലും, അവയെ അവർ ദോഷമായിട്ടേ ഗണിച്ചിരുന്നുള്ളൂ.

ജാണിന്റെ സഹോദരനായ കാർന്നീലിയസ്സ് അക്കാലത്തു് ഭരണസംഘത്തിലെ പ്രധാനിയായിരുന്നു. അയാളും സഹോദരനെപ്പോലെ ഒരു സജ്ജനപ്രിയനായിട്ടും സ്വരാജ്യ

സ്നേഹിയുമായിരുന്നതിനാൽ അതേവിധത്തിലുള്ള പെരുമാറ്റംതന്നെയാണു് അയാൾക്കും ജനങ്ങളിൽനിന്നും ലഭിച്ചതു്. ഭയങ്കരമായ ഭാവി കാർണ്ണീലിയസ്സിനെ നിഴലിട്ടു. അതിൽ അയാളുടെ ജീവിതം തകർന്നേക്കാമെന്നു കാര്യബോധമുള്ളവർ മുൻകൂട്ടി ഗണിച്ചു. താമസംവിനാ രാജ്യദ്രോഹക്കുറ്റത്തിനു അയാളെ തടവിലാക്കി. അയാളുടെ നേർക്കുള്ള വിരോധം അതുകൊണ്ടും തീർന്നില്ല. കാർണ്ണീലിയസ്സിന്റെ രക്തം അവിടെയുള്ള വഴികളിൽ വീഴ്ത്തിയല്ലാതെ പ്രക്ഷുബ്ധരായ ജനങ്ങൾ അടങ്ങുകയില്ലെന്നു തീർച്ചയാക്കി.

രാജദ്രോഹിയുടെ മേൽ വിധിപ്രസ്താവിക്കുന്ന ദിവസം വൈകിട്ടു, ജാൺ സ്വസഹോദരനെ കാണ്മാനായി കാരാഗൃഹത്തിൽപോയി. നഗരത്തിലെങ്ങും ജനങ്ങൾ ക്ഷോഭിച്ചിരുന്നു. വിവരമുള്ളവരും വിവരംകെട്ടവരും ഒന്നുപോലെ അക്രമത്തിനു സന്നദ്ധരായി. പലരും വിളിച്ചു പറഞ്ഞുകൊണ്ടു് അങ്ങോട്ടുമിങ്ങോട്ടും വഴിനീളെ നടന്നു. നേരം ചെല്ലുന്തോറും അവരുടെ ജനസ്വാധീനവും തന്മൂലം ശക്തിയും വർദ്ധിച്ചുകൊണ്ടിരുന്നു കാർണ്ണീലിയസ്സിനോടു കരുണ പ്രകടിപ്പിക്കുന്നവരെ അവർ നിർദ്ദയം വധിച്ചു; അയാളെ പഴിക്കുന്നവരെ അഭിനന്ദിച്ചു: "രാജദ്രോഹിയെ കീറുവിൻ, ജയിൽ തകർക്കുവിൻ!" എന്നീവിധത്തിലുള്ള വിളി അന്നു കാരാഗൃഹത്തിനു ചുറ്റും മുഴങ്ങി മാറ്റൊലിക്കൊണ്ടു. അവർക്കു് അനിഷ്ടമായി ആരും ഒന്നും ചെയ്യുകയോ പറയുകയോ ഉണ്ടായിട്ടില്ല എന്നുള്ളതു് അവർക്കു കുറേക്കൂടെ തന്റേടത്തിനു കാരണമായി. ബോധമില്ലാത്ത ജനക്കൂട്ടം ജയിൽ കാത്തവരോടു് "തുറക്കുന്നോ? അതോ പൊളിക്കട്ടോ?"എന്നു് ഉച്ചത്തിൽ അധികാരത്തോടെ ചോദിച്ചു.

അപ്പോൾ പട്ടാളക്കാരുടെ തലവൻ വളരെ വിനീതനായി "ഉത്തരവില്ലാതെ തുറക്കുകയില്ല" എന്നു പറഞ്ഞു.

"ഉത്തരവോ?"

"അതേ; ഞങ്ങളുടെ ജോലി ജയിൽ കാക്കുകയാണു്."

"എന്നാൽ ഉത്തരവോടുകൂടിയാണു് ഞങ്ങൾ വന്നിട്ടുള്ളതു്. വിടുമോ? ഇല്ലയോ?"

"ഉത്തരവുണ്ടായിട്ടുള്ളതു് അകത്തു് ആരെയും വിടരുതെന്നാണു്. കൂടാതെ, രാജദ്രോഹിയെന്നു തീരുമാനിച്ചവനെ നാടുകടത്തണമെന്നും പ്രത്യേകം ആജ്ഞ നല്കീട്ടുണ്ടു്."

"നാടുകടത്തലോ? അയാളെ കിട്ടട്ടെ" എന്നു എല്ലാപേരും ഉറക്കെ വിളിച്ചു പറഞ്ഞുകൊണ്ടു് കാരാഗൃഹത്തിന്റെ വാതലിൽ ബലമായി തള്ളി.

പട്ടാളക്കാർ അവരെ തടഞ്ഞു. അതുകൊണ്ടു തൽക്കാലത്തേക്കല്ലാതെ വലിയ ഫലമൊന്നുമുണ്ടായില്ല.

രണ്ടാമത്തും ബോധരഹിതരായ ജനങ്ങൾ പൂർവ്വാധികം ശക്തിയോടുകൂടി ജയിലിനെ ഭേദിക്കാൻ തുനിഞ്ഞു. അതും വിഫലമായി. മൂന്നാമത്തു അവർ ഏകോപിച്ചു വാതലിനെ മറിച്ചിട്ടു. എല്ലാപേരും നിർബ്ബാധം അകത്തു കടന്നു.

ഈ സമയം ജാൻ സഹോദരനെ അന്വേഷിച്ചു അതിവേഗത്തിൽ ജയിലിൽ ചെന്നുചേർന്നു. പല ഊടുവഴികളും കടന്നുചെന്നു ഏണിപ്പടിയും കയറി അയാൾ കാർണ്ണീലിയസ്സിന്റെ മുറിയിൽ എത്തി. അപ്പോഴത്തെ കാഴ്ച അതിദയനീയം തന്നെ. അധഃപതിക്കാറായ ഒരു സൌധാഗ്രത്തെപ്പോലെ സകല പ്രതാപവും നശിച്ചു് അയാൾ കിടന്നു. മുക്കാൽഭാഗവും വെള്ളത്തിനടിയിലായി ഭീമമായുലയുന്ന തിരമാലകൾക്കുമാത്രം വശപ്പെട്ടു് അങ്ങോട്ടുമിങ്ങോട്ടുമുലയുന്ന ഒരു മഹാനൌകയെപ്പോലും ആ വീരൻ സാരമായി തട്ടീട്ടുള്ള വേദനനിമിത്തം ചരിഞ്ഞും നിവർന്നും സമയം കഴിച്ചു. ശാരദാഭ്രത്തിൽ മിന്നിത്തിളങ്ങി സ്ഫടികജലത്തിൽ പ്രതിബിംബിച്ചു മാഞ്ഞും മിന്നിയും പ്രകാശിക്കുന്ന താരങ്ങളെപ്പോലെ അയാളുടെ കണ്ണുകൾ പ്രകാശിച്ചു. ആത്മസോദരന്റെ ശോചനീ

യമായ കിടപ്പുകണ്ടു് ജാണിൻെറ കരൾ പൊടിഞ്ഞു. അയാൾ ധൈര്യമവലംബിച്ചു കിടക്കയ്ക്കടുത്തുപോയി തല താഴ്ത്തി. ജീവൻ മിക്കവാറും നശിച്ചുവെങ്കിലും പൌരുഷം നിറഞ്ഞ സഹോദരൻെറ മുഖത്തുനോക്കി നിന്നു. അപ്പോൾ ഒന്നുരണ്ടു കണ്ണുനീർത്തുള്ളികൾ തടവുകാരൻെറ മുഖത്തു പതിച്ചു.

കോപാരവശരായ ജനങ്ങൾ നിരന്തരം പുറപ്പെടുവിച്ചുകൊണ്ടിരുന്ന ആർപ്പുവിളി എങ്ങും മുഴങ്ങി.

"സോദരാ! കാന്റിലിമസ്സേ! വേദന അസഹനീയം തന്നെ, അല്ലേ."

"അവിടത്തെ മുഖം കണ്ടതോടുകൂടി സകല വേദനയും നശിച്ചിരിക്കുന്നു."

"ഈ സ്ഥിതിയിൽ എൻെറ സോദരനെ കാണാനിടയായതിൽ ഞാൻ എൻെറ ജീവനെ ശപിക്കുന്നു."

എൻെറ സ്ഥിതിഭേദങ്ങളെപ്പററി ഞാൻ ഒന്നും ചിന്തിക്കാറില്ല. സോദരനെ മാത്രമേ ഏകാഗ്രമനസ്സനായി ഞാൻ സ്മരിക്കാറുള്ളു. എന്നെ വേണ്ടപോലെ ജനങ്ങൾ ശിക്ഷിച്ചു. എൻെറ ശരീരവും, അതിലടങ്ങിയ ജീവനും വേർപെടാൻ ഇനി അധികം താമസിക്കണമെന്നു തോന്നുന്നില്ല. ജാൺ! ഞാൻ ഇപ്പോൾത്തന്നെ മരിക്കും. എന്തായാലും സോദരൻ രാജ്യത്തോടുള്ള കടമയെ മറക്കരുതു്. സഹോദരസ്നേഹം സത്യത്തെയും ധർമ്മത്തെയും വിസ്മരിക്കാനിടയാക്കരുതു്. കഷ്ടാരിഷ്ടങ്ങൾ വീരമാതാവിൽനിന്നും നമുക്കു സിദ്ധിച്ച രക്തത്തെ അശുദ്ധമാക്കാനിടവരുത്തരുതു്. സോദരാ എൻെറ ആഗ്രഹം ഇപ്പോൾ സാധിച്ചു. ഈ വേദനയോ, ഇനിയും എനിക്കു നേരിടാൻ പോകുന്ന ആപത്തോ എന്നെ ഭീരുവാക്കുന്നില്ല. പക്ഷേ, അവിടത്തെ മുഖഭാവം മാത്രം ..................."

"ഞാൻ ഈ കഷ്ടസ്ഥിതിയോർത്തു വ്യസനിക്കതന്നെ

ചെയ്യുന്നു. പ്രതികാരബുദ്ധി എന്നിൽ പ്രതിനിമിഷം തിളച്ചുപൊങ്ങുന്നു."

"അരുതു്...............എന്നെ ഒന്നു പിടിച്ചുകൊള്ളണേ, എഴുന്നേററിരുന്നാൽ അല്പം ശാന്തി ലഭിക്കും."

രാജകക്ഷികളുടെ ആർപ്പുവിളി ഒന്നിനൊന്നു അടുത്തുമുഴങ്ങി. ജാൺ സംഭാഷണം ഒന്നു മുറുക്കി.

"കാൎന്നിലിയസ്സ്! നമുക്കു നടന്നുപോകേണ്ട ആവശ്യമില്ല. ഞാൻ വണ്ടികൊണ്ടുവന്നിട്ടുണ്ടു്. നാം ഇവിടെനിന്നും പോവുകയാണു നല്ലതു്. അതാ, പട്ടാളക്കാർക്കു സമീപം വണ്ടി നിൽക്കുന്നു."

"എന്തു്? പട്ടാളക്കാരോ?"

"അതേ. ഇന്നു് വിധി പ്രസ്താവിക്കുന്ന ദിവസമാകയാൽ പ്രത്യേക നിബന്ധനയിന്മേൽ, ജയിൽ സൂക്ഷിക്കുന്നതിനു പട്ടാളക്കാരെ നിയോഗിച്ചിട്ടുണ്ടു്."

അപ്പോൾ ഒരു മിശ്രാരവം നഭോവീഥിയെ പിളക്കുമാറു മുഴങ്ങി.

"എന്തു ശബ്ദമാണിതു്? ലഹളയോ മറേറാ തുടങ്ങുന്നോ?" എന്നു കാൎന്നിലിയസ്സു ചോദിച്ചു. അയാളുടെ കണ്ണുകൾ പരിഭ്രമംകൊണ്ടു വിടൎന്നു.

"അതേ, കാൎന്നിലിയസ്സേ, ഭയങ്കരമായ ഒരു ലഹള..."

"അതെന്തിനാണു്?" എന്നു പതിഞ്ഞ സ്വരത്തിൽ തടവുകാരൻ ദൂരെ നോക്കി ചോദിച്ചു. എന്നിട്ടു മുഖം തിരിച്ചു. "വളരെപ്പേരുണ്ടോ?" എന്നു തുടൎന്നു.

"എല്ലാപേരും നമ്മുടെ വിരോധികളാണു്."

"അവിടുന്നു പിന്നെ എങ്ങനെ ഇവിടെ എത്തി."

"എത്തിയതോ?"

"അവർ എങ്ങനെ വരാൻ അനുവദിച്ചു."

"ഞാൻ നേർവഴിയെ അല്ല വന്നതു്. ഗൂഢമായ ഒരു

മാർഗ്ഗത്തിലൂടെയാണ്. ഇവിടെ എത്തുന്നതുവരെ ജീവൻ എന്റെ കൈയിൽതന്നെ ഇരുന്നു."

"ജാൺ, ജീവനുവേണ്ടി ഒളിച്ചുപാത്തുങ്ങിയോ?"

"ജീവനുവേണ്ടി ഞാൻ ഒളിച്ചില്ല. സമയം അധികം വ്യയം ചെയ്യാതിരിക്കാൻവേണ്ടി ഊടുപാതകളിൽകൂടെ വന്നു. അത്രേയുള്ളു."

ദൂരെ മുഴങ്ങിയ ശബ്ദം ക്രമേണ സമീപമെത്തി.

"കാണ്സ്റ്റീലിയസ്സ്! ഒരു നിമിഷം മാത്രമേ ഇനി നമ്മുടേതായിട്ടുള്ളൂ. അതിനിടയ്ക്കു രക്ഷ പ്രാപിക്കണം. ഒരു വാക്കു പറയാനുണ്ട്."

"പറയണം."

അപ്പോഴും ഭയങ്കരമായ ആർപ്പുവിളി അവർ കേട്ടു.

"അതാ അവർ വരുന്നു" എന്നു കാണ്സ്റ്റീലിയസ്സ് വിളിച്ചുപറഞ്ഞു. അതിനെ തുടർന്ന് "അവർ എന്നോടോ സോദരനോടോ കോപിച്ചിരിക്കുന്നതു്" എന്നു ചോദിച്ചു.

"രണ്ടുപേരുടെയും നേർക്ക്; നാം ഫ്രഞ്ചുശവമ്മെൻറുമായി നിഗൂഢം ചില എഴുത്തുകുത്തുകൾ നടത്തി എന്നു അവർ തെററിദ്ധരിച്ചിരിക്കുന്നു. അതിന്റെ ഫലമാണ് ഈ കാണുന്നതു്"

"അവർ ഇത്ര അവിവേകികളോ?"

"ആയിരിക്കാം. അവർ നമ്മെ തീരെ വെറുത്തിരിക്കുന്നു. നമ്മുടെ എഴുത്തുകുത്തുകൾ പുറത്തുവന്നാൽ എത്രത്തോളം നിഷ്കാമമായി നാം സ്വരാജ്യത്തെ സ്നേഹിച്ചു എന്നു തെളിയും. പക്ഷെ ഇപ്പോൾ അവ വെളിയിലായാൽ നമ്മുടെ ജീവിതം നശിക്കും. രാജ്യശ്രേയസ്സിനുള്ള പ്രവൃത്തികൾ രാജദ്രോഹമായി പരിണമിച്ചിരിക്കുന്നു."

"ആ എഴുത്തുകുത്തുകൾ നമ്മുടെ വിശ്വത്തെ നല്ലപോലെ പ്രദർശിപ്പിക്കുന്നുണ്ടെങ്കിലും, അപകടത്തിലാക്കുന്നവയാണ്"

"നാം ഏതുകൊണ്ടും നശിക്കാറായി" എന്നു ജാൺ മനസ്സിടിഞ്ഞു പറഞ്ഞു.

"നാം ജീവനേയും അതുപോലെ ജനസമ്മതത്തേയും വീണ്ടും സമാർജ്ജിക്കണം."

"അതിരിക്കട്ടെ. ആ കത്തുകൾ എന്തുചെയ്തു?" എന്നു ജാൺ വിവർണ്ണവദനനായി ശക്തി ക്ഷയിച്ച സഹോദരനോടു ചോദിച്ചു.

വിളംബരജ്ഞാപകമായ ശബ്ദം അപ്പോഴും മുഴങ്ങി. ആ സംഭാഷണത്തിൽ ലയിച്ച ഭ്രാതാക്കളെ ആകർഷിക്കാൻ അസമർത്ഥമായി.

"പുത്രനിർവ്വിശേഷം സ്നേഹിക്കുന്ന വാൻബീലിന്റെ പക്കൽ ഏല്പിച്ചിട്ടുണ്ടു്."

"കാൺസ്റ്റീലിയസ്സ്! അതെത്ര അപൽക്കരമാണെന്നു നീ ഓർക്കുന്നില്ല. സാധു വാൻബീൽ—പുഷ്പങ്ങളുടെ ഇടയിൽ വളരുന്ന ഒരു ചിത്രശലഭം—; അയാൾക്കു രാജ്യകാര്യങ്ങളെക്കുറിച്ചു എന്തറിയാം. ആ കുട്ടിയുടെ അവസാനം ആ കത്തുകൾമൂലമായിരിക്കും."

"അവന്റെ നാശമോ?" എന്നു വിചാരമഗ്നനായ തടവുകാരൻ ചോദ്യം ചെയ്തു.

"വാൻബീലിന്റെ നാശംതന്നെ. അയാൾ വീരനാണെങ്കിൽ നമ്മുടെ നാശത്തിൽ അഭിമാനമുള്ളവനായിരിക്കും. അല്ല ഭീരുവാണെങ്കിൽ നമ്മുടെ ബന്ധുത്വത്തെ അവൻ വെറുക്കും. ധൈര്യമുണ്ടെങ്കിൽ എഴുത്തുകുത്തുകളെ സൂക്ഷിക്കും. ദുർബ്ബലനെങ്കിൽ കത്തുകൾ കൈവിട്ടുപോകും. ഏതുതരത്തിൽ നോക്കിയാലും അയാൾക്കു ആപത്തേ വരികയുള്ളൂ. നമുക്കു ഇവിടെനിന്നും പോകാം. ഇനി താമസിക്കരുതു്."

കാൺസ്റ്റീലിയസ്സ് കിടക്കയിൽനിന്നും എഴുന്നേററു സഹോദരന്റെ കൈയിൽ താങ്ങിക്കൊണ്ടു നിന്നു. അപ്പോൾ ജാൺ വീണ്ടും പറഞ്ഞു.

"ആ കുട്ടിയെ അറിയാത്തവനല്ല ഞാൻ."

"വാൻബീൽ ഭീരുവോ, വീരനോ എന്നല്ല സംശയിക്കുന്നതു്. ശരി, അവൻ രണ്ടിനും മദ്ധ്യെയുള്ള ഒരു മനസ്സുകാരനാണു്. പക്ഷേ നാം അതാലോചിച്ചിട്ടു കാൎയ്യമില്ല. എന്തുതന്നെ വന്നാലും അയാൾ കാൎയ്യം പുറത്തു വിടുകില്ല" ഇങ്ങനെ കാൎണ്ണീലിയസ്സു സ്വാഭിപ്രായത്തെ പുറത്താക്കി.

ജാൺ ആ സമയം കാരാഗാരത്തിന്റെ ചുററും ഒന്നു പരിശോധിച്ചു.

കത്തുകളെപ്പററി വീണ്ടും സോദരൻ സങ്കടപ്പെടുന്നുണ്ടായിരിക്കാമെന്നു കരുതി പരവശമനസ്സനായ കാൎണ്ണീലിയസ്സു തുടൎന്നു. "ഒന്നുകൂടി ഞാൻ പറയാം. വാൻബെലിന്റെ കത്തുകളുടെ സാരം അറിയാനേ പാടില്ല. അവൻ അവയെ പുറത്തു വിടുകയില്ല. ഇനി അക്കാൎയ്യത്തെക്കുറിച്ചു ചിന്തിക്കേണ്ട. നമുക്കു വേഗം പോകാം."

"നീ നല്ലവണ്ണം ക്ഷീണിച്ചിരിക്കുന്നു. നടക്കാൻ കഴികയില്ലല്ലോ."

"കഴിയുന്നതും ശ്രമംചെയ്തു പാഞ്ഞുപോകാൻ നോക്കാം."

"എന്റെ ഭൃത്യൻ പുറത്തു നില്പുണ്ടു്. അവനും ഞാനുംകൂടെ സോദരനെ വണ്ടിയിൽ കൊണ്ടുചെന്നാക്കാം. വരൂ." ജാൺ കാൎണ്ണീലിയസ്സിനെ താങ്ങി. അനന്തരം ചുററും ഒന്നുനോക്കി.

അപ്പോഴും "രാജദ്രോഹികൾ നശിക്കട്ടെ" എന്നായിരുന്നു ജനങ്ങൾ കൂട്ടംകൂട്ടമായി വിളിച്ചുപറഞ്ഞതു്.

"കാൎണ്ണീലിയസ്സേ! അവരുടെ വിളികേട്ടോ?"

"അവർ നമ്മെ അധിക്ഷേപിക്കുന്നു. ഇല്ലേ?"

"അതേ."

കാൎണ്ണീലിയസ്സു എഴുത്തുകുത്തുകളെപ്പററിത്തന്നെ ഓൎത്തുകൊണ്ടിരുന്നു. അവയെ നശിപ്പിക്കേണ്ടതു് എത്രയും ആവശ്യമാണെന്നു് അയാൾ ജാണിനോടു സൂചിപ്പിച്ചു. അതിന്നു

ണ്ണം ഒരു കത്തെഴുതി പരിചാരകൻവശം കാൎന്നിലിയസ്സ കൊടുത്തയയ്ക്കാൻ തീൎച്ചയാക്കി. കീശകളിൽ നോക്കിയപ്പോൾ പെൻസിൽ കണ്ടുകിട്ടി. കടലാസ്സ ലഭ്യമായില്ല. കൈവശമുണ്ടായിരുന്ന ബൈബിളിൽനിന്നും ഒടുവിൽ അച്ചടിക്കാത്തതായ ഒരു കടലാസ്സ വലിച്ചുകീറി ആയാസപ്പെട്ടു ഒരു കത്തെഴുതി.

പ്രിയപ്പെട്ട വാൻബീൽ,

ഞാൻ ഏല്പിച്ചിട്ടുള്ള കത്തുകളെ തുറന്നുപോലും നോക്കാതെ ഉടനെ ചുട്ടുകളയണം. എന്നെ സ്നേഹിക്കുമെന്നു വിശ്വസിക്കുന്നു

എന്നു, കാൎന്നിലിയസ്സ്.

“നമുക്കിനി പോകാം” എന്നു ജാൺ പറഞ്ഞു.

അഞ്ചുമിനിട്ടു കഴിഞ്ഞു. കാരാഗൃഹം മുഴുവനും ജനതതിയുടെ വിഹാരരംഗമായി.



---

ii

കാരാഗൃഹത്തിൽ ഇത്തരത്തിലുള്ള ഭയങ്കരസംഭവങ്ങൾ നടന്നുകൊണ്ടിരുന്നപ്പോൾ നഗരത്തിലെങ്ങും ഒരു സൈര്യവുമുണ്ടായിരുന്നില്ല. സ്വരാജ്യപ്രണയമോ, സ്വജനസ്നേഹമോ ഒന്നുമില്ലാത്തവർപോലും അന്നു “രാജദ്രോഹികളെ “കീറുവി”നെന്നുള്ള വീരശബ്ദവും മുഴക്കി യഥേഷ്ടം തെരുവുകളിൽക്കൂടെ നടന്നു. ജാണും കാൎന്നിലിയസ്സും രക്ഷ പ്രാപിക്കുന്നതിനുവേണ്ടി പ്രയത്നംചെയ്യുന്ന അവസരത്തിൽ ജനപ്രമാണികളിൽ ചിലർ പട്ടാളക്കാരെ പിൻവലിപ്പിക്കണമെന്നുള്ള ആജ്ഞ വാങ്ങുന്നതിനു പരിശ്രമിക്കുകയായിരുന്നു.

ജയിലിൽനിന്നും അധികം ദൂരത്തല്ലാതെ ഒരു ചെറുപ്പക്കാരൻ അവിടെ നടക്കുന്ന കുഴപ്പങ്ങളെ നോക്കി നില്ക്കുന്നു

ണ്ടായിരുന്നു. കുലീനത്വം അയാളുടെ മുഖത്തു സ്വച്ഛം തിളങ്ങുന്നുണ്ട്. യൌവനശ്രീ സവിശേഷം ആ പ്രാംശുകായത്തെ മോഹനമാക്കിത്തീർക്കുന്നുണ്ട്. ജനങ്ങളുടെ അതിരില്ലാത്ത അഹങ്കാരത്തെ കണ്ടു അക്ഷമയോടും അസംതൃപ്തിയോടും അയാൾ ഇടയ്ക്കിടയ്ക്കു ആകാശത്തു ദൃഷ്ടികളെ നിക്ഷേപിക്കുന്നുണ്ടായിരുന്നു. എന്നാലും ആ യുവാവിന്റെ മുഖം മ്ലാനമായിരുന്നില്ല. അയാൾക്കു ഇരുപത്തിരണ്ടോ—മൂന്നോ വയസ്സു മാത്രമേ പ്രായം കാണുകയുള്ളൂ. എളിയരീതിയിൽ വസ്ത്രധാരണം ചെയ്തിരുന്നതിനാൽ അയാളുടെ വാസ്തവനില ഗ്രഹിക്കുന്നതിനു കുറെ ഞെരുക്കംതന്നെ.

അപ്പോൾ ഒരുദ്യോഗസ്ഥൻ ചെറുപ്പക്കാരന്റെ ചെവിയിൽ ഇങ്ങനെ മന്ത്രിച്ചു. "തിരുമനസ്സുകൊണ്ടു് എന്തു തീർച്ചയാക്കുന്നു. കാൺസ്റ്റിലിയസ്സും ജാനും മരിക്കണമെന്നാണോ?"

ഇതു യുവാവിന്റെ ശ്രവണങ്ങളിൽ വല്ലാതെകൊണ്ടു. അയാളുടെ ഹൃദയം വികാരങ്ങളാൽ ക്ഷോഭിച്ചു കണ്ണുകൾ തീപ്പൊരി വമിക്കുന്നതുപോലെ തോന്നി. അയാൾ ഇങ്ങനെ മറുപടിയായി പറഞ്ഞു.

"എനിക്കു അതു നന്നെന്നു തോന്നുന്നില്ല."

അതുകഴിഞ്ഞു ചെറുപ്പക്കാരൻ കുറെനേരത്തേക്കു ഒരക്ഷരംപോലും സംസാരിച്ചില്ല.

ഉദ്യോഗസ്ഥൻ വീണ്ടും പറഞ്ഞു:—"പട്ടാളക്കാരെ പിൻവലിക്കുന്നതിനു ജനങ്ങൾ അപേക്ഷിക്കുന്നു. അങ്ങനെയായാൽ രണ്ടു സഹോദരന്മാരും ഒരു മാത്രയ്ക്കുള്ളിൽ മരിക്കും. അതു് ഒരു കൂട്ടക്കൊലയാണു്."

"എന്തായാലും കുറെക്കൂടെ കഴിയട്ടെ. എന്തെല്ലാമാണു് നടക്കുന്നതെന്നു നോക്കാം" എന്നായിരുന്നു യുവാവിന്റെ മറുപടി.

ഉന്മത്തചിത്തരായ ജനങ്ങൾ ജയിലിനകത്തുകടക്കാൻ നിവൃത്തിയില്ലാതെ കെട്ടിടത്തിന്റെ നടയിൽ നില്ക്കയായിരു-

ന്നു. പട്ടാളക്കാർ സധൈര്യം അവിടെയും അവരെ തടുത്തു നിറുത്തി. നേരം ചെല്ലുന്തോറും ജനങ്ങൾക്ക വാശിയും ശക്തിയും വൎദ്ധിച്ചുവന്നു.

ഒടുവിൽ ഉത്തരവുകിട്ടിയെന്നുള്ള ശബ്ദം പുറപ്പെട്ടുവിച്ചുകൊണ്ടു് ഒരാൾ ആൾത്തിരക്കിനിടയിൽനിന്നും വേഗത്തിൽ ഓടി. അയാളെ എല്ലാപേരും അനുഗമിച്ചു.

പട്ടാളക്കാർ ഉത്തരവു കണ്ടു് കാവല്ക്കു മാറിത്തുടങ്ങി. അപ്പോൾ ജനങ്ങൾ കൂട്ടംകൂട്ടമായി ജയിലിലെങ്ങും തള്ളിക്കേറി, ഓരോരോ മുറിയായി പരിശോധന തുടങ്ങി.

ജാൺ ശോകാതുരനായ സഹോദരനെ താങ്ങി വണ്ടിയിൽ കയററിക്കൊണ്ടുപോകാൻ അശ്രാന്തപരിശ്രമം ചെയ്യുകയായിരുന്നു. വല്ല വിധത്തിലും താങ്ങി ഗൂഢമായ ഒരു ഏണിപ്പടിവഴി താഴത്തിറങ്ങിയപ്പോൾ അവർ അവിടെ ഒരു പെൺകുട്ടി നില്ക്കുന്നതുകണ്ടു. അവൾ രണ്ടു് സഹോദരന്മാൎക്കും സുപരിചിതയാണു്. ബാല്യത്തിന്റെ അന്തിമഘട്ടംവിടാൻ മനസ്സില്ലാതെയും താരുണ്യത്തെ വരണംചെയ്യുന്നതിനു സമ്മതമുള്ളതുമായ ഒരു പ്രായം അവളിൽ അടുപ്പാസ് സ്ഥാപിക്കുന്നുണ്ടു്. പരിശുദ്ധമായ പ്രണയത്തിന്റെ ഉറവു് അവൾ സദാ വഹിച്ചിരുന്നു.

"ജാൺ! ഇതെന്തൊരാപത്താണു്. എന്താണു് ചെയ്യുക?" എന്നു് അനുകമ്പയും, സ്നേഹവും നിറഞ്ഞ മനസ്സോടുകൂടി അവൾ ചോദിച്ചു.

"കുഞ്ഞേ എന്തു സംഭവിച്ചു."

"അകത്തു കടക്കാൻ അനുവാദം വാങ്ങാനായി ആളുകൾ ബുദ്ധിമുട്ടുകയാണു്."

"അയ്യോ, എന്റെ കുഞ്ഞെ, അതെത്രയോ ഭയങ്കരമായിട്ടുള്ളതാണു്. ഈ വസ്തുത ഞങ്ങളുടെ ശേഷിച്ച ആശയേയും നശിപ്പിക്കുന്നു. അവർ അകത്തു കടന്നാൽ തീൎച്ചയായും

ഞങ്ങളുടെകഥ ഇവിടെ അവസാനിക്കും. പട്ടാളക്കാരുടെ രക്ഷയേ ഞങ്ങൾക്കുള്ളു.”

അവളുടെ മുഖം വിഷാദംകൊണ്ടു മങ്ങി. നീണ്ട നീല നേത്രങ്ങൾ തെളിഞ്ഞു പ്രകാശിച്ചു.

“ജാൺ! എനിക്കു് എന്താണ്ടു് പറവാനുണ്ടു്. അതു ശ്രദ്ധിച്ചു കേൾക്കണം.”

ഇത്രയും പറഞ്ഞപ്പോൾ അവളുടെ ലോലമായ ഗാത്രം വിറച്ചു ശബ്ദം പെട്ടെന്നു ഒതുങ്ങി. അല്പനേരം റോസ താഴത്തേക്കു നോക്കി.

“പറവാനുള്ളതു് വേഗമാകട്ടെ. ജഗന്നിയന്താവിന്റെ സാന്ത്വനസ്വരങ്ങൾ കുഞ്ഞിന്റെ നാവിലൂടെ പുറത്തുവരട്ടെ.”

“ഞാൻ നിങ്ങളുടെ സ്ഥിതിയിൽ എത്തിയിരുന്നുവെങ്കിൽ തീർച്ചയായും ഇപ്പോൾ ഈ തെരുവിൽക്കൂടെ പോകുന്നതല്ല.”

“പട്ടാളക്കാർ ജനങ്ങളെ സൂക്ഷിക്കുമ്പോൾ എന്തുകൊണ്ടു പോകാൻ പാടില്ല.”

“അതു നിശ്ചയമില്ലാത്ത കാര്യമാണു്. പെട്ടെന്നു് ഇപ്പോഴത്തെ സ്ഥിതിമാറും.”

“അതു ശരിയാണു്.”

“പുറത്തുപോകാൻ ഉത്തരവു കിട്ടീട്ടുണ്ടോ?”

“ഇല്ല.”

“എന്നാൽ തീർച്ചയായും നിങ്ങൾ പുറത്തെത്തിയ ഉടൻ ശത്രുക്കൾക്കു ഇരയാവുന്നതാണു്.”

“പട്ടാളക്കാർ രക്ഷിക്കാതിരിക്കയില്ല.”

“എന്തൊരു അവിവേകമാണു് അവിടുന്നു പറയുന്നതു്. പട്ടാളക്കാരെ വിശ്വസിക്കുകയോ? അവർ ജനങ്ങളുടെ അംഗരക്ഷകന്മാരല്ല. രാജകീയാജ്ഞയ്ക്കുമാത്രം വശപ്പെടുന്ന കൂട്ടരാണു് അവർ. അതിനാൽ ആ വിചാരം ദൂരത്തു കളയണം.”

“പിന്നെ ഞങ്ങൾ എന്തുചെയ്യട്ടെ?”

അവൾ നാലുപാടും സൂക്ഷിച്ചുനോക്കി. അഴിഞ്ഞുകിടന്ന നീണ്ടുചുരുണ്ട തലമുടിയുടെ അററം പിടിച്ചുകൊണ്ടു് അവൾ ജാണിന്റെ മുഖത്തുനോക്കി അല്പം ഒന്നു മന്ദഹസിച്ചു. അവളുടെ നീണ്ട കണ്ണുകൾ എന്തോ സംസാരിച്ചു എന്നു് ജാണിനു തോന്നി.

അവൾ തുടൎന്നു.

"ഞാൻ നിങ്ങളുടെ സ്ഥിതിയിലായിരുന്നുവെങ്കിൽ പടിഞ്ഞാറുവശത്തുള്ള വഴിയെ പുറത്തു പോകുമായിരുന്നു. അതിനുശേഷം നിശ്ചയിച്ച സ്ഥലത്തേക്കു ചെന്നുചേരും."

"അതിനു എന്റെ സോദരനു് തീരെ നടക്കാൻ കഴികയില്ലല്ലോ."

"ഞാൻ കഴിയുന്നതും നോക്കാം" എന്നു കാസ്റ്റീലിയസ്സ് പതിഞ്ഞ സ്വരത്തിൽ പറഞ്ഞു.

"വണ്ടി തയ്യാറുണ്ടോ" എന്നു് ആ പെൺകുട്ടി ഊജ്ജിതത്തോടു ചോദിച്ചു.

"വണ്ടി വെളിയിൽ നില്ക്കുന്നു."

"അല്ല, ഞാൻ നിർദ്ദേശിച്ചപ്രകാരം വണ്ടിക്കാരൻ വണ്ടിയെ പടിഞ്ഞാറെ നടയിൽകൊണ്ടുചെന്നു നിറുത്തിയിരിക്കുന്നു."

അപ്പോൾ രണ്ടു ഭ്രാതാക്കളും പരസ്പരം ഒരു നോട്ടം കഴിച്ചിട്ടു മുമ്പിൽ നില്ക്കുന്ന ചെറുമോഹിനിയെ ഒന്നു കടാക്ഷിച്ചു. അവൾ അപ്പോഴും ധൈൎയ്യത്തോടുകൂടി നിന്നു. അഴിഞ്ഞു ചിന്നിയ അവളുടെ തലമുടി കാററിൽ കളിയാടി.

ജാൺ നിരാശനായി റോസയോടു് "ജയിൽസൂപ്രണ്ടു ഞങ്ങൾക്കു പോകാൻ കതകു തുറന്നുതരുമോ എന്നറിയാൻ നിവൃത്തിയില്ലാ" എന്നു പറഞ്ഞു.

"അതു് ചെയ്യുന്നതിനു് അദ്ദേഹം ഒരിക്കലും സമത്ഥനല്ല" എന്നു റോസ വെറുപ്പിനെ സൂചിപ്പിക്കുന്ന സ്വരത്തിൽ മറുപടികൊടുത്തു.

"പിന്നെ എങ്ങനെയാണ് പോകേണ്ടതു്?"

"നിങ്ങൾ ഒന്നുകൊണ്ടും ക്ലേശിക്കേണ്ട. ഞാൻ അച്ഛന്റെ കീശയിൽനിന്നും താക്കോൽ കൈക്കലാക്കീട്ടുണ്ടു്. അദ്ദേഹം ഉറങ്ങുകയാണു്."

"താക്കോൽ കിട്ടിയോ?"

"ഇതാ ഇരിക്കുന്നു ജാൺ!"

"എന്റെ കുഞ്ഞേ! നീ ഇപ്പോഴും ഇതിനുമുൻപും ഞങ്ങൾക്കായി ചെയ്തിട്ടുള്ള ഉപകാരത്തിനു നമ്മെ സൃഷ്ടിച്ച ജഗദീശ്വരൻതന്നെ പ്രത്യുപകാരം ചെയ്യട്ടെ. അല്ലാതെ ഈ അഗതികൾക്കു എന്തുചെയ്യാൻ കഴിയും. ലോകം ഞങ്ങളുടെ നേർക്ക് ശത്രുവായിരിക്കയാണെന്നാണു് ഞങ്ങൾ ധരിച്ചതു്. എന്നാൽ അതിന്റെ ഒരു കോണിൽ ഇപ്പോൾ ഇതാ കരുണാമഴ പൊഴിച്ചു് ഞങ്ങളുടെ സന്തപ്തഹൃദയങ്ങളെ കുളിപ്പിക്കുന്നു. ഇതു് കൈയിലിരിക്കട്ടെ കുഞ്ഞേ! ഞങ്ങളുടെ അവസാനസമ്പത്തു് ഇതുതന്നെ. പൂർണ്ണമനസ്സോടുകൂടി ഇതിനെ സ്വീകരിക്കു. ഞങ്ങളുടെ അനുഗ്രഹം സഫലമാവട്ടെ."

ഇത്രയും കാർണ്ണീലിയസ്സ് പറഞ്ഞുതീർത്തിട്ടു ബന്ധപ്പെട്ടു കീശയിൽനിന്നും ഒരു താൾ കീറിയ ബൈബിൾ എടുത്തു് റോസയുടെ കോമളമായ കൈകളിൽ വെച്ചുകൊടുത്തു. പേശലമായ അവളുടെ കൈവല്ലരികൾ ആ ദാനത്തെ മാറോടണച്ചു.

അപ്പോൾ കാർണ്ണീലിയസ്സിന്റെ കണ്ണിൽനിന്നും ഏതാനും നീർത്തുള്ളികൾ താഴത്തു പതിച്ചു.

"കാർണ്ണീലിയസ്സ്! ഞാൻ സസന്തോഷം ഇതു് സ്വീകരിക്കുന്നു. ഈ പുസ്തകം എന്റെ ജീവിതാവസാനംവരെ കൈയിൽനിന്നും ഒഴിഞ്ഞിരിക്കയില്ല." എന്നു റോസ ഉത്തരം പറഞ്ഞു. അവളുടെ വിശാലമായ നേത്രങ്ങൾ സഹോദരന്മാരെ സപ്രഹർഷം തലോടി.

അവൾ പറഞ്ഞു,

"എനിക്കു വായിക്കാൻ അറിഞ്ഞുകൂടല്ലോ"

ജനസംഘാതം പുറപ്പെടുവിച്ച ഘോരാരവം കാരാഗൃഹത്തിലും പരിസരങ്ങളിലും മാറ്റൊലിക്കൊണ്ടു. വൃക്ഷങ്ങൾപോലും ആ അലർച്ചകേട്ടു ഞെട്ടങ്ങി.

"ഇനി ഒരു മാത്രയും കളയാൻ പാടില്ല" എന്നു ജാൺ ദീർഘശ്വാസത്തോടുകൂടി പറഞ്ഞു.

"വരുവിൻ" എന്നുള്ള ആജ്ഞ നൽകീട്ടു അവൾ ചെട്ടിയോടുകൂടി അവർക്കു മുമ്പിലായി നടന്നു. ആൾസഞ്ചാരമടഞ്ഞ വഴികളിൽകൂടി അവൾ അവരെ കൂട്ടിക്കൊണ്ടുപോയി.

അലർച്ച അപ്പോഴും മുഴങ്ങി. "വേഗം കേറണം; വേഗം കേറണം" എന്നു വണ്ടിക്കാരൻ വിളിച്ചുപറഞ്ഞു.

"കർത്താ! ഞങ്ങൾ പോകുന്നു. ഈ ദയയ്ക്കു ദൈവം സഹായിക്കട്ടെ" എന്നുമാത്രമേ ആ സഹോദരന്മാർ നന്ദി പറവാൻ ശക്തരായുള്ളു. അവൾ അവരെ ഒന്നു ഉറ്റുനോക്കി അത്രമാത്രം.

വണ്ടി മിന്നൽപ്പിണറുപോലെ ഊടുവഴി വിട്ടു പാതയിൽക്കൂടെ നോക്കെത്താത്ത ദൂരത്തുപോയി മറഞ്ഞു.

തുറമുഖത്തു വണ്ടി കൊണ്ടുപോവാൻ ജാൺ വാഹകനോടു ആജ്ഞാപിച്ചു.

റോസ നോക്കുകൊണ്ടു വണ്ടിയെ പിന്തുടർന്നശേഷം അച്ഛന്റെ സമീപത്തിലേക്കു തിരിച്ചു. കൈയിലുണ്ടായിരുന്ന താക്കോൽ കിണററിനകത്തേയ്ക്കു അവൾ വലിച്ചെറിഞ്ഞു.

സൂപ്രണ്ടന്റു ഉറക്കമെണീററു നോക്കിയപ്പോൾ കാരാഗൃഹത്തിനകം അപൽക്കരമായ ഒരു ലഹളയ്ക്കുള്ള രംഗമായി കണ്ടു. അയാൾ പ്രാണഭയം നിമിത്തം എന്തുചെയ്യുക എന്നറിയാതെ പകച്ചു നിൽക്കുമ്പോൾ ഒരു മുട്ടുഹസ്തം അയാ

ളെ സ്പർശിച്ചു. പെട്ടെന്നു തിരിഞ്ഞു നോക്കിയപ്പോൾ മകൾ അടുത്തു നില്ക്കുന്നതിനെയാണു് ഭീരുവായ പിതാവു കണ്ടതു്.

"കുട്ടി ഈ ശബ്ദം കേട്ടില്ലേ."

"ഞാൻ കേൾക്കുന്നുണ്ടു്............പക്ഷെ എന്തുചെയ്യാം. ഞാൻ അച്ഛന്റെ നിലയിൽ..................."

"എന്നാൽ നീ അവർക്കു കതകു തുറന്നുകൊടുക്കുമായിരുന്നു. ഇല്ലേ?"

"അതല്ല അതിനൊ ആരും ചോദിക്കുകയില്ല."

"അപ്രകാരം ചെയ്താൽ അവർ എന്നെ കൊല്ലും."

"അവർ കണ്ടാലല്ലേ അതുള്ളൂ."

"കാണാതിരിക്കാൻ മാർഗ്ഗമെന്താണു്."

"ഒളിക്കണം."

റോസ തളിരിനൊത്ത കൈകളെ തമ്മിൽ ഉരുമ്മി.

"എവിടെയാണു് ഒളിക്കേണ്ടതു് കുട്ടീ?"

"അതാ—അത—നിലവറയ്ക്കകത്തുതന്നെ."

"എന്റെ കുട്ടീ, നീയോ?"

"ഞാനും അച്ഛനെ അനുഗമിക്കുന്നുണ്ടു്. നമുക്കു അകത്തുപോയി കതകു് കുറ്റി ഇട്ടുകൊള്ളാം."

ശത്രുക്കളെ തിരഞ്ഞു അലഞ്ഞുതിരിയുന്ന ആൾക്കൂട്ടം അവർക്കു സമീപമെത്താറായി.

"അച്ഛാ! വരണം, വരണം."

"കുട്ടീ പുള്ളികൾ എന്തുചെയ്യും."

"ദൈവം സഹായിക്കട്ടെ. ഞാൻ അച്ഛനെ സൂക്ഷിച്ചുകൊള്ളാം"

അവർ രണ്ടുപേരും ഇരുട്ടറയിൽപോയി ഒളിച്ചു. "രാജദ്രോഹികളെ കീറുവിൻ" എന്നായിരുന്നു ജനങ്ങൾ തുടരെ വിളിച്ചുകൊണ്ടിരുന്നതു്.

---

# III

ആ ചെറുപ്പക്കാരൻ ഇപ്പോഴും അവിടെത്തന്നെ നില്ക്കുന്നുണ്ടു്. പക്ഷേ തലയിൽ വെച്ചിരുന്ന തൊപ്പി മുൻവശത്തേക്കു ചരിച്ചു കണ്ണുകൾ കഷ്ടിച്ചു കാണാമെന്ന വിധത്തിൽ വച്ചിരിക്കുന്നുവെന്നേയുള്ളു. ആ സമയത്തും വിപ്ലവകാരികൾ വഴിനീളെ സഞ്ചരിച്ചുകൊണ്ടിരുന്നു.

"ഉത്തരവു കൊട്ടാരത്തു് വാസ്തവത്തിൽ കാണ്ണീലിയസ്സിനെ വധിക്കുന്നതിനുള്ള ഒരുവിധം പ്രസ്താവിച്ചതുപോലെയാണു്. ഈ ആളുകൾ രണ്ടുസഹോദരന്മാരെയും എന്തുചെയ്യുമെന്നു അറിയാൻ പാടില്ല" എന്നു കൂടെയുണ്ടായിരുന്നതിൽ ഒരുദ്യോഗസ്ഥൻ ചെറുപ്പക്കാരനോടു പറഞ്ഞു.

അവർ അല്പംമാറി കാരാഗൃഹത്തിനകത്തു് സൂക്ഷിച്ചുനോക്കി. ജനങ്ങൾ കാണ്ണീലിയസ്സ് കിടന്നിരുന്ന മുറിയുടെ കമ്പികൾ വലിച്ചിളക്കുന്നതു് അവർ കണ്ടു.

കാരാഗൃഹം തെരുവീഥിയിലും കേടായി. ആളുകൾക്കു എവിടെയും പ്രവേശിക്കാൻ ഒരു തടസ്സവുമുണ്ടായിരുന്നില്ല. "തടവുകാരൻ പുറത്തുപോയി" എന്നു് ഒരുകൂട്ടം ആളുകൾ വിളിച്ചുപറഞ്ഞു. അവരുടെ ഉച്ചസ്വരത്തിൽനിന്നും അവർക്കു എത്രത്തോളം നൈരാശ്യമുണ്ടായിട്ടുണ്ടെന്നു് മനസ്സിലാക്കാം. അതുകേട്ടു അടുത്തുനിന്നവർ ആശ്ചര്യപരതന്ത്രരായി "രാജദ്രോഹി എവിടെ?" എന്നു ഉറക്കെ ഉച്ചരിച്ചുംകൊണ്ടു ഓരോരുത്തരായി ഓടി.

കാണ്ണീലിയസ്സിനെ കണ്ടില്ല എന്നുള്ളവിവരം നഗരമൊട്ടുക്കു് മുഴങ്ങി.

"ഇതു വാസ്തവമെങ്കിൽ വളരെ കാര്യമായി" എന്നു ഒരു ഉദ്യോഗസ്ഥൻ ചെറുപ്പക്കാരനോടു പറഞ്ഞു

തടവുകാരനെ കാണാതെ വിവേകശൂന്യരായ ജനങ്ങൾ

വളരെ കുഴങ്ങി. ചെറുപ്പക്കാരന്റെ കൂടെയുണ്ടായിരുന്ന മറ്റൊരുദ്യോഗസ്ഥൻ "ഹാ, നയശാലിയായ കാൎണ്ണീലിയസ്സ് ജീവനുംകൊണ്ടുപോയി. എന്തൊരാശ്ചൎയ്യം" എന്നു കൂട്ടുകാരനോടു സംസാരിച്ചു.

"കാരാഗൃഹത്തിൽനിന്നാണോ പോയതു്? അങ്ങനെ വരില്ല." എന്നു കൂട്ടുകാരൻ സംശയത്തോടു പറഞ്ഞു.

"പക്ഷെ ഇനിയും അയാൾ പരിപൂൎണ്ണമായ രക്ഷ പ്രാപിച്ചിട്ടില്ല. കോട്ടവാതലുകൾ ബന്ധിക്കാൻ ആജ്ഞ നല്കീട്ടുണ്ടെന്നാണു കേൾവി."

"എങ്കിൽ അതു് ആപൽക്കരമാണു്. അപ്രകാരം ഒരു ഉത്തരവു കൊടുത്തിരിക്കയില്ല."

തിരുമനസ്സുകൊണ്ടു് എന്താണു് നിശ്ശബ്ദനായി നില്ക്കുന്നതു്. കാറ്റിൽ ചലിക്കാത്ത ദീപമുണ്ടോ?"

"നിങ്ങൾക്കു മനുഷ്യപ്രകൃതം വളരെ കുറച്ചേ അറിയാവൂ. ചില സംഗതികൾ ദൈവികമായിമാത്രം സംഭവിക്കും. അപ്പോൾ മനുഷ്യൻ സ്വാന്തകരണങ്ങളെ വകവെയ്ക്കാതെ പരാശക്തിക്കു കീഴടങ്ങിപ്പോവുന്നു. അങ്ങനെയുള്ള ഒരവസ്ഥയാണു് തിരുമനസ്സിൽ കാണുന്നതു്."

ഇതുകേട്ടു കൂട്ടുകാരന്റെ രക്തംതണുത്തുപോയി. അയാൾ സമീപത്തുനില്ക്കുന്ന ചെറുപ്പക്കാരന്റെ ശ്രീമത്തായ മുഖത്തു കുറേനേരം നോക്കി അപ്പോൾ ആ തരുണൻ ഒരു ദീൎഘശ്വാസം വിടുന്നതായി തോന്നി.

ഈ സമയത്തിനിടയിൽ കാൎണ്ണീലിയസ്സിനെ കാണാനില്ലെന്നുള്ള വൎത്തമാനം എങ്ങും പരന്നു. എല്ലാപേരും നാലുവഴിക്കും ജലപ്രവാഹംപോലെ അയാളെ അന്വേഷിച്ചു പാഞ്ഞുപോയി.

രണ്ടു സഹോദരന്മാരും കുറേദൂരംപോയപ്പോൾ ജയിലും മരണവും അവൎക്കു വളരെ പിന്നിലായി എന്നു വിശ്വാസം

വന്നു. കുതിരകൾ അതിവേഗം ഓടി. ജാൺ, ക്ഷീണിച്ചു തേജസ്സു നശിച്ച സഹോദരനെ ഗാഢമായി താങ്ങിയിരുന്നു.

വേഗത്തിൽ പൊയ്ക്കൊണ്ടിരുന്നവണ്ടി പെട്ടെന്നുനിന്നു.

"എന്താകാൎയ്യം" എന്നു ജാൺ വണ്ടിക്കാരനോടു ചോദിച്ചു.

"ഞാൻ എന്തുചെയ്യട്ടെ. കാൎയ്യം—"വണ്ടിക്കാരന്റെ ശബ്ദം നിലച്ചു. അവന്റെ ദേഹം കിടുകിടെ വിറകൊണ്ടു.

"കാൎയ്യം പറയുക" എന്നു ക്ഷമയില്ലാതെ ജാൺ വീണ്ടും ചോദിച്ചു.

"വെളിയിൽപോകാൻ നിവൃത്തിയില്ല. കോട്ടവാതൽ ബന്ധിച്ചിരിക്കുന്നു."

"പതിവില്ലാത്ത കാൎയ്യമല്ല അതു്. ആരുകതകടച്ചു?"

ജാൺ ഒരുവശം ചരിഞ്ഞു ജനാലയിൽകൂടെ പുറത്തു നോക്കി. പോകേണ്ടമാൎഗ്ഗം തടസ്സംചെയ്തിരുന്നു.

"ഏതായാലും കുറേക്കൂടി പോകട്ടെ. എന്റെ കൈവശം പുറത്തുപോകാനുള്ള ആജ്ഞ ഉണ്ടു്. കാവല്ക്കാർ നമ്മെ വിടാതിരിക്കയില്ല."

വണ്ടി മെല്ലെ നീങ്ങി. വണ്ടിക്കാരൻ കുതിരകളെ അയച്ചു വിടാതെ മുൻകരുതലോടുകൂടി പതുക്കെ നടത്തി.

വഴിയെപോകുന്ന ഒരാൾ അകത്തിരിക്കുന്ന ജാണിനെ കണ്ടറിഞ്ഞു. ആ വിവരം അയാൾ കൂട്ടുകാരെ തെൎയ്യപ്പെടുത്തി. ഏതാനംനിമിഷങ്ങൾക്കുള്ളിൽ രണ്ടുപേരുടേയും ശ്രദ്ധ സഞ്ചാരം എങ്ങും പരന്നു. വണ്ടി കോട്ടവാതല്ക്കൽ എത്തി.

"കതകുതുറക്കണം" എന്നു വണ്ടിക്കാരൻ ദ്വാരപാലകനോടു് അപേക്ഷിച്ചു. "തുറക്കാനോ?" എന്നൊരാശ്ചൎയ്യസൂചകമായ ചോദ്യംതന്നെ അയാളും മറുപടിയായി കൊടുത്തു. അതിനെ തുടൎന്നു കാവല്ക്കാരൻ ഇങ്ങനെ പറഞ്ഞു. "എനിക്കും കതകുതുറക്കുന്നതിൽ സന്തോഷമേ ഉള്ളൂ. പക്ഷേ അനുവാദമില്ല."

"താക്കോലിട്ടു തുറക്കാനല്ലേ പറഞ്ഞതു്."

"താക്കോലില്ല."

"അതെന്തുചെയ്തു?"

"ആരോ എന്റെ കൈയിൽനിന്നും വാങ്ങിക്കൊണ്ടു പോയി."

"ആരാണു്?"

"ആരോ എനിക്കറിഞ്ഞുകൂടാ. അയാൾ ആരും പുറത്തു പോകാതിരിക്കാൻചെയ്ത വേലയാണിതു്."

ജാൺ ഈ സംഭാഷണം കേട്ടുകൊണ്ടിരിക്കയായിരുന്നു. മനസ്സുമടിച്ചു് അയാൾ "ജാൺ—ജാണാണു് അകത്തിരിക്കുന്നതു്" എന്നു പറയാൻ വണ്ടിക്കാരനോടു നിർദ്ദേശിച്ചു.

അതുകേട്ടപ്പോൾ കാവല്ക്കാരൻ ഒന്നു ആൾ മാറിയതുപോലെയായി. "താക്കോൽ കൈവശം ഇല്ല. അവിടത്തെ ആവശ്യത്തിനു ഞാൻ കള്ളംപറയുകയില്ല" എന്നു വിനീതസ്വരത്തിൽ അവരെ അയാൾ അറിയിച്ചു.

"എപ്പോൾ താക്കോൽ കൊണ്ടുപോയി?"

"കാലത്തു."

"ആരു്?"

"പ്രാംശുകായനായ ഒരു ചെറുപ്പക്കാരൻ."

"നിങ്ങൾ എങ്ങനെ താക്കോൽ കൊടുത്തു?"

"അയാൾ മുദ്രവെച്ച ഉത്തരവു കാണിച്ചു."

"കാൺണ്ണീലിയസ്സു ഇതെല്ലാംകേട്ടു അത്യധികം മനസ്താപിച്ചു. "നമ്മുടെ അവസാനം ഒഴിച്ചുവെക്കാൻ പാടില്ലാത്തതാണു്" എന്നുമാത്രം ആ രോഗാതുരൻ ഉച്ചരിച്ചു.

വേറൊരുമാർഗ്ഗമായി വണ്ടിവിടുക. ഒരു മാർഗ്ഗമല്ലെങ്കിൽ പിന്നീടൊന്നു നോക്കാം. എല്ലാം ദൈവശക്തിപോലെ വരും" എന്നു ജാൺ വിചാരിച്ചു സമാധാനപ്പെട്ടു.

വണ്ടി തിരിച്ചുനിറുത്തി. ഏകദേശം അതു നീങ്ങിയപ്പോൾ ജാൺ കാവല്ക്കാരനോടു പറഞ്ഞു.

"നിങ്ങൾക്ക് ഞങ്ങളെ രക്ഷിക്കണമെന്നുണ്ട്; അതിനുള്ള ഉപായം കൈവശമില്ല. ആ സന്മനസ്സിനു ജഗന്നിയന്താവു മംഗളം നൽകുമാറാകട്ടെ."

"വേഗം ഓടിക്ക. ഇടത്തുവശത്തുള്ള പാതയിൽക്കൂടെ പോകണം" എന്നു ജോൺ വണ്ടിക്കാരനെ ഉപദേശിച്ചു. വണ്ടി അതിവേഗത്തിൽ പാഞ്ഞുപോയി.

വഴിനീളെ ജനങ്ങൾ വാഹനത്തിന്റെ ശീഘ്രഗതിയെ ഓർത്തു അതിശയിച്ചുനിന്നു. അല്പ കുറേദൂരംപോയപ്പോൾ "നിറുത്തുക" എന്നു പറഞ്ഞു മൂന്നുപേർ തടസ്സം ചെയ്തു.

വണ്ടിക്കാരൻ കുതിരകളെ അതിവേഗത്തിൽ ഓട്ടിച്ചു.

രണ്ടു സഹോദരന്മാരും അവരുടെ ഭാവിയെപ്പററി ചിന്തിക്കുകയായിരുന്നു. അവർ പെട്ടെന്നു ഞെട്ടി. വണ്ടി ആപാദചൂഡം ഒന്നുലഞ്ഞു. ചക്രങ്ങൾ ചെളിയിൽ പുതഞ്ഞപോലെ അവക്ക് അനുഭവപ്പെട്ടു. അത്യുച്ചത്തിൽ ഒരു വിളിയും ആകാശത്തേയ്ക്കുയർന്നു.

"കാര്യമെന്താ?"

"ഇങ്ങോട്ടു നോക്കണം."

വണ്ടിക്കാരന്റെ അപേക്ഷയനുസരിച്ചു ജോൺ പുറത്തു നോക്കി. എണ്ണമററ ജനക്കൂട്ടം വണ്ടിക്കു ചുററും തിങ്ങിനിന്നു. അവർ വണ്ടിയെ അടിച്ചുടയ്ക്കാൻ ഭാവിച്ചു.

"സോദരാ! യാത്ര ഇവിടെ അവസാനിക്കും" എന്നു ജോൺ കാൺറ്റീലിയസ്സിനോടു പറഞ്ഞു.

"അവർ ഇതാ ഇരിക്കുന്നു. പിടിച്ചുകൊള്ളുവിൻ" എന്നും മററും ആളുകൾ കണ്ഠകാഹളത്തിലൂടെ പ്രഖ്യാപനം ചെയ്തു.

"രാജദ്രോഹികളെ കീറുവിൻ" എന്നും വേറൊരു കൂട്ടം ഉദ്ഘോഷിച്ചു.

ജനതതിയാൽ വണ്ടി വലയം ചെയ്യപ്പെട്ടു. അല്പ

എന്തു ശക്തിയാലോ ക്രമേണ നീങ്ങാൻ തുടങ്ങി. അല്പദൂരംകൂടികഴിഞ്ഞു. പെട്ടെന്നു് അതിന്റെ ഗതി നിലച്ചു. ഏതാനുംപേർ ശക്തിയോടുകൂടി അതിലടിച്ചു. മററുചിലർ പലകകളെ തുണ്ടുതുണ്ടാക്കി പൊളിച്ചു. അപ്പോൾ കവിളൊട്ടി അർദ്ധപ്രാണനായി, രക്ഷപ്പെടാൻ ഒരുമ്പെട്ട കാണ്ണീലിയസ്സും, അയാൾക്ക താങ്ങലായിരുന്ന ജാണും പ്രത്യക്ഷപ്പെട്ടു.

"ഇതാ രാജദ്രോഹിയായ കാണ്ണീലിയസ്സ്; കീറുവിൻ" എന്നു അവർ ശബ്ദിച്ചു. താഴത്തേക്കിറങ്ങാൻ ഭാവിക്കുന്ന ജാണിന്റെ നേക്കു ഒരുത്തൻ ഇരുമ്പുകമ്പി ഓങ്ങി. അതു തലയോട്ടിനെ ഉടച്ചുതകർത്തു. രക്തം ധാരാളം പ്രവഹിച്ചു. ഏതാനും മാത്രകൾക്കുള്ളിൽ അയാൾ താഴത്തു പതിച്ചു. പിൻവശത്തുനിന്നും ഒരടികൂടെ അയാളിൽ പതിച്ചു. വേദനനിമിത്തം ആ ശരീരം ഒന്നു പിടഞ്ഞു. പിന്നീടു ചലനമില്ലാതായി.

ഏതാനുംപേർകൂടി മൃതശരീരത്തെ കാലുകൾ പിടിച്ചു വലിച്ചിഴച്ചു. ലഹളയുടെ ആവിർഭാവംമുതൽ കാര്യഗതിയെ നിരീക്ഷിച്ചുകൊണ്ടുനിന്ന ചെറുപ്പക്കാരൻ ജാണിന്റെ മരണവൃത്താന്തമറിഞ്ഞു നിഷ്കളങ്കം ഖേദിച്ചു.

ഈ ക്രൂരകൃത്യം കണ്ടു് "എന്റെ സോദരാ" എന്നു കാണ്ണീലിയസ്സ സസ്നേഹം വിളിച്ചുകരഞ്ഞു.

ഒരുത്തൻ ഒരടി കാണ്ണീലിയസ്സിനും കൊടുത്തു. അടികൊണ്ടു് അയാളുടെ തൊപ്പി തെറിച്ചുപോയി. വേറെ ഒരാൾ തോക്കിന്റെ മൂട്ടുകൊണ്ടു മുഖത്തു ഇടിച്ചു. അതോടുകൂടി ആ സാധു മലന്നുവീണു. അയാളുടെ ശരീരത്തെ മൂർച്ചയുള്ള ആയുധങ്ങൾകൊണ്ടു് ആളുകൾ കീറി വ്രണപ്പെടുത്തി. രക്തം ദേഹത്തിൽനിന്നും ഒലിച്ചുകൊണ്ടിരുന്നു.

രണ്ടു പ്രേതങ്ങളേയും അവർ കാരാഗൃഹത്തിനകത്തു കൊണ്ടുപോയി, അവിടെ തയ്യാറാക്കിയിരുന്ന പലകമേൽ

കെട്ടിത്തൂക്കി. രാജദ്രോഹത്തിനു തക്കതായ ശിക്ഷ അതാണെന്നാണു് ക്ഷോഭിച്ചു വശായ ജനതതി അപ്പോൾ തീർച്ചയാക്കിയതു്.

അന്നത്തെ സ്മരണീയസംഭവങ്ങൾ ഒന്നൊഴിയാതെ കണ്ട ചെറുപ്പക്കാരൻ ഓറഞ്ചിലെ യുവരാജാവു അവിടെനിന്നും പോയി.

പ്രശാന്തമായ ആകാശത്തിൽ ഉദിച്ചുയൎന്ന നക്ഷത്രങ്ങൾ രക്തമണിഞ്ഞ മൃതശരീരങ്ങളെ സൂക്ഷിച്ചു നോക്കി. കളങ്കം കലരാത്ത രക്തത്തുള്ളികൾ അവരുടെ പാദങ്ങളിൽക്കൂടെ ഇററിററു വീണു് രത്നകാന്തിയെ ഉത്ഭാവനം ചെയ്തു. അതു് അവൎക്കു സ്വാതന്ത്ര്യപ്രണയത്തിനു ലഭിച്ച സമ്മാനമുദ്രയായിരിക്കാം.

---

## IV

1672-ാമാണ്ടു് ആഗസ്റ്റ് ഇരുപതാം തീയതി, സ്വാതന്ത്ര്യാഭിമാനികളായ രണ്ടു സഹോദരന്മാരുടെയും രക്തപ്രവാഹപ്രദർശനാനന്തരം ഭൂതകാലത്തോടു സംഘടനം ചെയ്തു. സ്വാതന്ത്ര്യത്തെ നിഷ്കളങ്കം സ്നേഹിക്കുന്ന ദേശഭക്തന്മാൎക്കു ലഭിക്കാവുന്ന അഭിനന്ദനത്തിന്റെ ശരിമാതൃകകളായി രണ്ടുപേരുടേയും, രക്തമുണങ്ങി വട്ടക്കെട്ടിയതും അംഗഭംഗം വന്നിട്ടുള്ളതുമായ, മൃതശരീരങ്ങൾ മാരുതപ്രഹരമേററു അല്പാല്പം ഉലഞ്ഞുതുടങ്ങി.

ജാണിന്റെ പരിചാരകൻ സമയം കുറച്ചും കളയാതെ കാരാഗൃഹവും തെരുവീഥിയും കടന്നു നേരെ പോയി. പ്രശാന്തമായി ഒഴുകുന്ന പുഴയിൽ തരത്തിനൊരു ചെറുതോണി ഉലാത്തുന്നതു് അയാൾ കണ്ടു. അതിൽ കയറി അയാൾ മറുകരയെത്തി നിർദ്ദേശസ്ഥലത്തേക്കു നടന്നു. മനോഹരമായ

ഛോലസ്ഥലങ്ങളും, ചെങ്കല്ലുകൊണ്ടു കെട്ടിയുയൎത്തിട്ടുള്ള മണിമേടകളും കഴിഞ്ഞു, നഗരത്തിൽ നടന്ന പ്രക്ഷോഭണങ്ങൾ തട്ടി നിശ്ശേഷം ഉണരാതെ ശാന്തമായി പരിലസിക്കുന്ന ഒരു കെട്ടിടത്തിനകത്തു പരിചാരകൻ കടന്നു. അപ്പോൾ സംഭവിക്കുന്ന കലാപമോ, അന്തശ്ഛിദ്രമോ, ഒന്നുംതന്നെ അറിയാതെ അതിരററ സംതൃപ്തിയോടും സന്തോഷത്തോടും സ്വന്ത ജോലിയിൽ വ്യാപൃതനായി ഒരാൾ അതിൽ കാലയാപനം ചെയ്യുന്നുണ്ടു്.

അതു വാൻബീലല്ലാതെ മററാരുമല്ല.

അയാൾ ജനിച്ചതും വളൎന്നതും ആ ഭവനത്തിലായിരുന്നതിനാൽ അവിടംവിട്ടു പോകുന്നതിനുള്ള മനസ്സുകേടു കുറച്ചൊന്നുമല്ല അയാൾക്കുള്ളതു്. ബാല്യത്തിലേ വാൻബീലിന്റെ അച്ഛനമ്മമാർ മരിച്ചുപോയി. അവർ കണക്കിലധികം സമ്പാദിച്ചിരുന്നു. അതു മുഴുവനും രാജാ കാണുന്ന ഒരു രേഖയോടുകൂടി ഏകസന്താനമായ വാൻബീലിനു അവർ വിട്ടുകൊടുത്തു.

"കുഞ്ഞേ! ജീവിതമെന്താണെന്നറിയണമെങ്കിൽ നീ ഈ സ്വത്തിനെ യഥായോഗ്യം ചെലവാക്കുക. അതല്ലാതെ രാപ്പകൽ വേലചെയ്തു കഷ്ടിച്ചു ജീവൻ പുലൎത്തുന്ന ഒരു ജീവിതം നിനക്കു് എത്ര സുഖകരമായിരിക്കും."

കുഞ്ഞുന്നാളിലേതന്നെ ജാൺ വാൻബീലിന്റെ രക്ഷാധികാരിയെന്ന നിലയിൽ വൎത്തിച്ചുപോന്നു. രക്ഷാകൎത്താവിനെ കുട്ടി ബഹുമാനപൂൎവ്വം സ്നേഹിച്ചുകൊണ്ടിരുന്നു. ശരിയായ നിലയിൽ വാൻബീലിനെ വളൎത്തുന്നതിനു രക്ഷാകൎത്താവിനുള്ള ഉത്സാഹവും താല്പൎയ്യവും, അല്പവും സ്വാതന്ത്ര്യം കലരാത്തതായിരുന്നു.

വാൻബീൽ പ്രായമായപ്പോൾ തനിക്കു സിദ്ധിച്ച സ്വത്തിനെ വേണ്ടപോലെ വിനിയോഗിക്കുന്നതിനു തീൎച്ചയാക്കി. അയാൾ ചെടികളെ പററിയും ചിത്രശലഭങ്ങളെ പ

ററിയും കഴിയുമ്പോഴൊക്കെ അറിവ് സമ്പാദിച്ചിരുന്നു. കിട്ടാവുന്ന പുഷ്പങ്ങൾ ശേഖരിച്ചുണക്കി സൂക്ഷിക്കുന്നതുകൂടാതെ അവയുടെ ചിത്രങ്ങളും അയാൾ സൌകര്യംപോലെ തയ്യാറാക്കി വച്ചു.

അക്കാലത്തു ഡച്ചുകാരും ഫ്റഞ്ചുകാരും ചെടികൾ വളർത്തി മനോഹരമായ പുഷ്പങ്ങൾ എടുക്കുന്നതിൽ അന്യോന്യം മത്സരബുദ്ധികളായിത്തീർന്നു. അതിന്റെ ഫലമായി നാട്ടിലെങ്ങും പൂന്തോട്ടങ്ങൾ ഉണ്ടായി. പലദേശങ്ങളിൽനിന്നും വിത്തുകൾ വരുത്തി വേണ്ടവിധം നട്ടുവളർത്തി വിശേഷരീതിയിലുള്ള പൂക്കൾ പറിക്കുന്നതിനു പലർക്കും ഉത്സാഹം ജനിച്ചു.

വാൻബിലിനു പൂച്ചെടികൾ വളർത്തുന്നതിൽ പരം ആനന്ദപ്രദമായ തൊഴിൽ വേറെ ഇല്ലെന്നു വേണം പറവാൻ. ജനങ്ങൾ വാൻബീലിന്റെ നീലാംബുജങ്ങളേയും അവയെ വളർത്തി പരിചരിക്കുന്ന പൂവാടിയേയും അവയ്ക്കു ഉരം തയ്യാറാക്കുന്ന സ്ഥലത്തെയും പററി മുക്കിലും മൂലയിലും സംസാരിക്കാൻ തുടങ്ങി.

അയാൾ പിതൃസ്വത്തിനെ ഈ തൊഴിലിലേക്കു അപ്പോഴപ്പോൾ, ആവശ്യംപോലെ ചിലവുചെയ്തു വന്നു. അതിനതിനു നീലാംബുജങ്ങൾ സമൃദ്ധിയായി ഉണ്ടായി.

ജാൺ സൌകര്യം കിട്ടുമ്പോഴൊക്കെ വാൻബീലിന്റെ വസതിയിൽ പോയി താമസിക്കുക പതിവാണു്. രാഷ്ട്രീയാന്തരീക്ഷത്തിൽ സധൈര്യം വിഹരിക്കുന്ന ആ പുരുഷകേസരിക്കു അല്പകാലത്തേക്കെങ്കിലും പുഷ്പങ്ങൾക്കിടയിൽ ജീവിതം നയിക്കാനുള്ള സന്തോഷം അളവററതായിരുന്നു. എന്നാൽ അങ്ങനെയുള്ള ഒരാളുമായി സമ്പർക്കം ചെയ്യു എന്നുകരുതി വാൻബീൽ രാജ്യകാര്യങ്ങൾ അടിക്കടി അറിഞ്ഞുകൊണ്ടിരുന്നു എന്നു സംശയിക്കുകയേ വേണ്ട. ആളുകൾ ഒന്നിനൊന്നിനു ജാണിനെ വെറുത്തു. എന്നിട്ടു അയാളുടെ സാഹ

ചര്യമുണ്ടായിരുന്നിട്ടും വാൻബീലിനെ അവർ അഭിനന്ദിച്ചതേയുള്ളു.

വാൻബീൽ നീലാംബുജങ്ങൾ വളർത്തി കീർത്തി സമ്പാദിച്ചുവരുന്ന കാലത്തു സമീപഗ്രഹത്തിലുള്ള ഒരാൾ കത്തിക്കാളുന്ന അസൂയയോടു കൂടി അയൽവാസിയെ സൂക്ഷിക്കുന്നുണ്ടായിരുന്നു. അയാളുടെ പേരു ബാക്സ്റ്റൽ എന്നാണ്. നീലാംബുജം അയാളും വളർത്തിവന്നു എന്നാൽ അയാൾ അയൽക്കാരനെപ്പോലെ കീർത്തി കേട്ടിരുന്നില്ല. അസൂയ അയാളിൽ കൂടുതൽ താപത്തെ വളർത്തിയിരുന്നു.

ബാക്സ്റ്റൽ എളിയനിലയിലുള്ള ഒരു കുടുംബാംഗമായിരുന്നതിനാൽ തൊഴിലിനു തക്കധനം ചിലവിടുവാൻ അയാൾക്കു സാധിച്ചില്ല. എങ്കിലും കിട്ടുന്നതുകൊണ്ടു, വിത്തുകൾ വാങ്ങി തൈകളാക്കി നടുകയും പുഷ്പങ്ങളിറുത്തു വില്ക്കയും ചെയ്തുവന്നു. കൃഷിയിൽ ഏകാഗ്രചിത്തതയോടു അയാൾ ദിവസം കഴിച്ചു.

ജനങ്ങളുടെ ഇടയിൽ അയാളും നല്ല സമ്മതമുള്ളവനായിരുന്നു. അയാളുടെ പൂക്കളും ആളുകൾക്കു പ്രിയമുള്ളവയായിരുന്നു. എന്നു മാത്രമല്ല അവ വാൻബീലിന്റെ പുഷ്പങ്ങളോടൊപ്പം വലിപ്പമുള്ളതല്ലെങ്കിലും പരിമളത്തിനു രണ്ടുകൂട്ടവും തുല്യമാണ്. നീലാംബുജത്തിൽത്തന്നെ പല ഇനം അയാൾ വളർത്തിയിരുന്നു. അയാളുടെ കീർത്തിയും ക്രമേണ ക്രമേണ ഫ്രാൻസിൽക്കൂടെ പോർട്ടുഗീസുവരെ എത്തി.

വാൻബീൽ കൃഷിയിൽ പല മാററങ്ങൾ വരുത്താൻ തീർച്ചയാക്കി. പുഷ്പങ്ങൾ ശേഖരിച്ചു വെക്കുന്നതിനും വിത്തുകൾ സംഭരിക്കുന്നതിനും അതുസംബന്ധിച്ചു പല ജോലികൾ നോക്കുന്നതിനുമായി ഒരു കെട്ടിടം പണി കഴിപ്പിച്ചു് ഓരോ മുറി ഓരോ കാര്യത്തിനായി തരംതിരിച്ചു. തോട്ടത്തിലും അതുപോലെ പരിഷ്കാരം വരുത്തി. കൂടുതൽ വെളിച്ച

വും വായുവും കിട്ടുന്നതിലേക്കു ശാസ്ത്രീയമായ നിലയിൽ അയാൾ പലതും പ്രവൎത്തിച്ചു.

അതുനിമിത്തം ബോക്സ്റ്റലിനു കുറെ നഷ്ടം ഉണ്ടായി. എന്നാൽ അല്പം ആലോചിച്ചപ്പോൾ അയൽവാസി ചെയ്തതു് ഒരു ഉപകാരമാണെന്നു് അയാൾ മനസ്സിലാക്കി. വാശിയും മാത്സൎയ്യവും വൎദ്ധിക്കുമ്പോൾ ഒരാൾ പ്രതിയോഗി ചെയ്യുന്ന ദോഷങ്ങളെല്ലാം ഗുണങ്ങളാണെന്നു കാണുന്നതു് നിയതിയുടെ മറെറാരു രഹസ്യമാണു്. തോട്ടത്തിൽ കുറെ സൂൎയ്യപ്രകാശം കടന്നുവെന്നു് ബോക്സ്റ്റലിനു തോന്നി. കാററും അതേപ്രകാരം ഇല്ലാതായി എന്നു അനുമാനിച്ചു. ഏതായാലും നീലാംബുജം നല്ല നിലയിൽ വളരുന്നുണ്ടെന്നുള്ള ഏകകാരണം അയാളെ സമാധാനിപ്പിച്ചു.

വാൻബേലിന്റെ പുതിയ രണ്ടുനിലക്കെട്ടിടത്തിനു മുകളിൽ പൂച്ചട്ടികളും, പുഷ്പിച്ച ചെടികളും ചുവരുകളിൽ ചിത്രങ്ങളും മററും കണ്ടു ബോക്സ്റ്റലിന്റെ ഹൃദയം നീറി. പുതിയ പുതിയ പൂച്ചെടികൾ മുകളിലിരിക്കുന്നതു അയാൾ സൂക്ഷിച്ചു നോക്കി. ദൂരദർശിനി, ഭൂതക്കണ്ണാടി മുതലായവയും അവിടെ വെച്ചിട്ടുണ്ടായിരുന്നു. ഒരു നിമിഷംപോലും വൃഥാകളയാതെ വാൻബേൽ മുറിയിൽനിന്നും തോട്ടത്തിലും, അവിടെനിന്നും തിരിച്ചു മുറികളിലുംപോയി ജോലിനോക്കുന്നതു അയൽക്കാരൻ കാണുക പതിവായിരുന്നു.

വാൻബേൽ വെറും ഒരു ഉദ്യാനപാലകൻ മാത്രമായിരുന്നില്ല. പ്രകൃതിയിൽ മോഹനമായുള്ളതിലെല്ലാം അയാൾ കണ്ണോടിച്ചിരുന്നു. അയാളുടെ മനസ്സു അവയിൽതന്നെ മുഴുകിയുമിരുന്നു. ചുരുക്കത്തിൽ മനോഹരവസ്തുക്കൾക്കുവേണ്ടിയാണു് അയാൾ ജീവിക്കുന്നതെന്നു പറയാം. ബോക്സ്റ്റലിനു ഈ പൂക്കാരനെ നല്ലവണ്ണം മനസ്സിലാക്കാൻ സാധിച്ചില്ല. വൈകുന്നേരത്തു അയാൾ മതിലിൽ കയറി അയൽക്കാരന്റെ കൃഷിത്തോട്ടത്തെ അസൂയാപൂൎവ്വം സൂക്ഷിക്കുക സാ

ധാരണമായിത്തീൻ. വെറുതെ കിടക്കുന്നതായി കണ്ട സ്ഥലം അടുത്തദിവസം ഉടമസ്ഥൻ കിളച്ചിട്ടിരിക്കും. അതിൽ ആററു മണൽ ചെളി മുതലായതു് അടുത്തദിവസം നിരത്തിയിരിക്കും. ചെടികൾക്ക അധികം ചൂടുതട്ടാതെ ചിലേടത്തു മേൽക്കെട്ടി ചാർത്തിയിരിക്കും. വേറെ ചിലതിനു കൂടുതൽ വെളിച്ചം തട്ടാൻ എന്തെങ്കിലും പണി ചെയ്തിരിക്കും. ഈ തരത്തിൽ വാൻബീൽ നടത്താറുള്ള കാര്യങ്ങൾ ഓരോന്നും ബോക്സ്റ്റൽ നോക്കി മനസ്സിലാക്കി. അപ്പോഴാണു് തൻെറ ഭാഗത്തുള്ള വെളിച്ചം 'പുഷ്പബന്ധു' അപഹരിച്ചു എന്നു് അയാൾക്ക അറിയാനിടയായതു്.

പിതൃസ്വത്തായ നാലുകോടി ഗിൽഡറും, വേറെ വഴിയിൽ വരവുള്ള നാല്പതിനായിരവും വാൻബീൽ പുഷ്പങ്ങൾക്കായി ചെലവുചെയ്യുന്നതിൻെറ രഹസ്യം അയൽക്കാരനു മനസ്സിലായിട്ടില്ല. അതുപോലെ ചെലവാക്കാൻ ബോക്സ്റ്റലിനു ധനമില്ലാത്തതുകൊണ്ടു അസൂയയുടെ കാഠിന്യം അസഹനീയമായി വേിച്ചു. എന്നാൽ അല്പവും പിന്നോക്കം മാറിക്കൂടയെന്നുള്ള തീവ്രവ്രതം അയാൾ ശരിയായും അനുഷ്ഠിച്ചു. ചെറുതായ സ്വന്തഭവനം ചെടികൾക്കായി ഒഴിച്ചുവെച്ചു. പുതിയ ചട്ടികൾ നിറച്ചു അയാൾ ചെടികൾ വളർത്തി. തൈകളെ യഥാവസരം തോട്ടത്തിൽ ഇളക്കി നട്ടു് അയാൾ എപ്പോഴും സൂക്ഷിച്ചുപോന്നു മനോഹരവും സുരഭിലവുമായ പൂക്കൾ അയാൾ പറിച്ചുവെങ്കിലും എന്തോ ചില ഗുണങ്ങൾ വാൻബീലിൻെറ നീലാംബുജങ്ങൾക്ക കൂടുതലായി ഉണ്ടെന്നു് അയാൾക്ക തോന്നി.

ബാക്സ്റ്റലിൻെറ പരിശ്രമം അധികകാലത്തേക്ക നിലനിന്നില്ല. അസൂയാഗ്നി വൎദ്ധിച്ചു വൎദ്ധിച്ചു്, ഉത്സാഹത്തെ അയാളിൽനിന്നും ഉച്ചാടനംചെയ്തു. നാൾക്കുനാൾ സമീപവാസിയുടെ ഉയൎച്ചയെ ഇടിച്ചു താഴ്ത്തുന്നതിനുള്ള പ്രയത്നം അയാൾ ആരംഭിച്ചു.

വാൻബീൽ സ്വന്തകാര്യം ശരിയായും നിർവഹിച്ചു പോന്നു. ഓരോ തരത്തിലുള്ള പുഷ്പങ്ങൾ എടുക്കുന്നതിലാണു് അയാളുടെ ബുദ്ധി പ്രവേശിച്ചിരുന്നതു്. പ്രസിദ്ധമായ പട്ടണങ്ങളിലെ പേരുകേട്ട പൂക്കാർ കണ്ടിട്ടില്ലാത്തതും കേട്ടിട്ടില്ലാത്തതുമായ പലമാതിരി പുഷ്പങ്ങൾ അയാൾ വളർത്തി പരിപാലനം ചെയ്തു.

പുഷ്പങ്ങളുടെ ആകൃതിയും പ്രകൃതിയും മാററുന്നതിനു ശാസ്ത്രീയമായ പല പരിശോധനകളും അയാൾ നടത്തി. ജനങ്ങൾ അയാളുടെ പുഷ്പങ്ങളെ പൂർവ്വാധികം പ്രശംസിച്ചു തുടങ്ങി.

വാൻബീൽ ഒരു ചിത്രശലഭമായിരുന്നു. പ്രഭാതാർക്കന്റെ കനകനിറം കലർന്ന കിരണസമൂഹങ്ങൾ മൃദുലവും, സുരഭിലവും, സുകോമളവുമായ പുഷ്പങ്ങളുടെ ഇളംദളങ്ങളിൽ തട്ടി നയനമോഹനമായി പ്രശോഭിക്കുമ്പോൾ വാൻബീൽനിശ്ചേഷ്ടനായി കുറേനേരം നിന്നു അവയുടെ നേർക്കു മന്ദഹാസം തൂകി അവയ്ക്കു സ്വാഗതമോതുക പതിവാണു്. അവയുടെ സമീപത്തു സാവധാനത്തിലല്ലാതെ ദ്രുതഗതിയിൽ അയാൾ ഒരിക്കലും അണയാറില്ല. നീലാംബുജങ്ങൾ ഒന്നിനൊന്നു ഉരസി വായുവിൽ പൂംപൊടി പാറിക്കുമ്പോൾ അവയ്ക്കു വല്ല ഹാനിയും സംഭവിക്കുമോ എന്നുള്ള ചിന്തയാൽ അയാൾ ഉദാസീനനായി മെല്ലെ രണ്ടു പുഷ്പങ്ങളേയും തൊട്ടു—തൊട്ടില്ല—എന്ന മട്ടിൽ പിടിച്ചുമാററും. ഒരു ദളം താഴത്തു പതിക്കുമ്പോൾ അയാൾ അനേകം കണ്ണീർത്തുള്ളികൾ പൊഴിച്ചിരുന്നു. നവംനവമായി മൊട്ടുകൾ പുറപ്പെടുമ്പോൾ അയാളുടെ ഹൃദയം അനുഭവിക്കാറുള്ള ആനന്ദം ആത്മവേദികളായ യതിവര്യന്മാർക്കുപോലും അഗമ്യമായിരുന്നു. പൂച്ചെടിയുടെ ഇലകൾ സദാ പരിശോധിച്ചു പുഴുക്കൾക്കോ മററുവല്ല ജന്തുക്കൾക്കോ അടുക്കാൻ കഴിയാത്തവിധം അത്ര വെടിപ്പായി അയാൾ സൂക്ഷിച്ചിരുന്നു. പുഷ്പങ്ങളുടെ അഭിരാമത വർദ്ധിക്കുംതോറും അയാളുടെ നേത്രവും വികസിക്കും. നീലാംബുജങ്ങളുടെ ജീവ

നം അവയുടെ ബന്ധുവിൻെറ ജീവനം ഒന്നായിരുന്നു. അല്ലെങ്കിൽ അവയുടെ സന്തോഷത്തിൽ അയാൾ സന്തോഷിക്കുകയും അവയുടെ വിയോഗത്തിൽ അയാൾ ദുഃഖിക്കയും ചെയ്യുന്നതെന്തിനു്? അല്ലെങ്കിൽ അവയുടെ സമ്പൎക്കം കൊതിച്ചു അയാൾ താരുണ്യത്തിലും ഒരു പൈതലിനൊപ്പം അവയ്ക്കിടയിൽ അങ്ങോട്ടുമിങ്ങോട്ടും ഓടിയും മൎയ്യാദകെട്ട ഭ്രമരങ്ങളേയും ശലഭങ്ങളേയും അട്ടി ദൂരത്താക്കിയും മറ്റും കളിപ്പിച്ചുന്നതെന്തിനു്? അയാൾ ലോകത്തെ നീലാംബുജത്തിൻെറ ഓരോ ദളത്തിലും സംവീക്ഷണംചെയ്തു. പരാഗപടലത്തിൽ ദൈവത്തേയും കണ്ടു് അവയുടെ ഉത്ഭവവും നാശവും അയാൾ കാലമായി അളന്നു. അവയുടെ ഇടയിൽ അയാൾ സ്വജീവിതത്തെ വിസ്മരിച്ചു. പുഷ്പങ്ങളോടു സംസൎഗ്ഗംചെയ്തു കഴിയുന്ന ഓരോ ദിവസവും ഓരോ ജന്മത്തെ സൃഷ്ടിക്കാൻ പൎയ്യാപ്തമാണെന്നു നിഷ്കളങ്കനായ വാൻബീൽ ധരിച്ചു. പുഷ്പങ്ങൾ അയാൾക്കു അനശ്വരമായ ഒരു സ്വൎഗ്ഗത്തെ പണികഴിപ്പിച്ചു കൊടുത്തു.

ഇങ്ങനെ അയാൾ സ്വയം നിൎമ്മിച്ച സ്വൎഗ്ഗപ്രാന്തത്തിലിരിക്കുമ്പോൾ ബോക്സ്റ്റലിൻെറ ജീവിതം നരകത്തിലാണു് അധഃപതിച്ചതു്. ദുഷ്ടവിചാരം മനുഷ്യൻെറ ഹൃദയത്തിൽ വേരൂന്നിത്തുടങ്ങിയാൽ അതു് അവനു നിയന്ത്രിക്കാൻ സാധിക്കാത്ത മാൎഗ്ഗത്തിലൂടെ പലയിടത്തും സഞ്ചരിക്കുന്നു. ബോക്സ്റ്റലിനു അയൽവാസിയെ മാത്രം കണ്ടതുകൊണ്ടു മതിയായില്ല. അയാളുടെ പുഷ്പങ്ങളേയും കാണണം. അതുകൊണ്ടും തൃപ്തിപ്പെട്ടില്ല. വാൻബീലും പുഷ്പങ്ങളും തമ്മിലുള്ള സല്ലാപവും അയാൾക്കു അറിയണമെന്നു വന്നുകൂടി.

അതിലേക്കു അയാൾ ഒരു ദൂരദൎശിനി വാങ്ങിച്ചു. വാൻബീൽ വിത്തുകൾ ഉണക്കുന്നതും, പാകുന്നതും, ചെടികളെ നനയ്ക്കുന്നതും, പുഷ്പങ്ങളെ സൂക്ഷിക്കുന്നതും അയാൾ അതുമുഖേന സൂക്ഷിച്ചറിഞ്ഞു. നോക്കുമ്പോഴൊക്കെ നീലാംബുജ

ങ്ങൾനിറഞ്ഞ തോട്ടവും പരിസരവും അസൂയാകലുഷിതമായ അയാളുടെ ഹൃദയത്തെ വല്ലാതെ തപിപ്പിച്ചു. അയാൾ സ്വന്തജീവിതത്തെ അസൂയയിൽകഴകി അശുദ്ധമാക്കി. തന്മൂലം ദിവസംചെല്ലുന്തോറും അയാൾക്ക ജീവിതത്തിൽ വെറുപ്പു തോന്നി.

ഒരു യഥാൎത്ഥ ഉദ്യാനപാലകന് ഒരു പുഷ്പത്തിൻെറനാശം സഹിക്കാൻ കഴിയാത്ത മനസ്താപത്തെ ഉളവാക്കുന്നു. ഒരു സഹോദരൻെറ അകാലനിൎയ്യാണത്തിൽ അയാൾ അത്ര രോദിക്കുകയില്ല.

വാൻബീലിൻെറ ഉയൎച്ച സാധാരണന്മാൎക്ക ഊഹിക്കാൻപോലും സാധിക്കാത്തതായിരുന്നു. ബോക്സ്റററൽ, അയൽവാസിയുടെ ഓരോ മൊട്ടായി നശിപ്പിക്കാൻ തീൎച്ചയാക്കി. അത്ര പരസ്യമായി ചെയ്യാനുള്ള ധൈൎയ്യം അയാൾക്കില്ലായിരുന്നു. ആ കൃത്യം ഒരുപക്ഷേ ആരെങ്കിലും കണ്ടുകഴിഞ്ഞാൽ താൻ കഠിനമായ ശിക്ഷയ്ക്കു പാത്രീഭൂതനാകുമെന്നുള്ള വിചാരം അയാളെ വളരെ വിഷമപ്പെടുത്തി.

ഗുണത്തെക്കാളും ദോഷം ചെയ്യുന്നമെന്നുള്ളപ്പോൾ മനുഷ്യൻ മേചദുൎല്ലഭമായ ശക്തി പ്രകടിപ്പിക്കുന്നു.

ഒരു സായാഹ്നത്തിൽ അയാൾ രണ്ടു പൂച്ചകളെ പിടിച്ചു കുറെ നീളമുള്ള കയറിൻെറ രണ്ടററത്തും ഓരോന്നിൻെറ പിൻകാലുകളെ ബന്ധിച്ചു പൂന്തോട്ടത്തിൽവിട്ടു. വാൻബീൽ ഓമനയായി വളൎത്തിവന്ന ഒരുക്കൂട്ടം നീലാംബുജങ്ങൾക്കിടയിൽ അവ ചെന്നുചേൻ. ആ പുഷ്പങ്ങളെ ഉടമസ്ഥൻ ജീവനിലും കൂടുതൽ സ്നേഹിച്ചുപോന്നു. ഭയന്നു പൂച്ചകൾ ഓരോരോവാക്കിനു ഓടാൻ ഭാവിക്കയും, അതിനു സാധിക്കാതെ തമ്മിൽ ശണ്ഠകൂടുകയും ചെയ്തു. ഈ തിരക്കിൽ അവ വളരെ പുഷ്പങ്ങളെ നശിപ്പിച്ചു.

ബോക്സ്റററൽ കിളൎന്നുനിന്ന ഒരു വൃക്ഷത്തിൻെറ മുകളിലേറി അവയുടെ പരിശ്രമത്തെ അഭിനന്ദിക്കുകയായിരുന്നു.

ഇതുവരെയും അനുഭവിച്ചിട്ടില്ലാത്ത ഒരു പരമാനന്ദം അയാൾക്ക് അപ്പോൾ സംസിദ്ധമായി. അന്നത്തെ രാത്രി മുമ്പുണ്ടാകാത്തവിധം സുഖപ്രദമായ ഒരു നിദ്രയും അയാൾക്കു നേരത്തെ ലഭിച്ചു.

പുലർകാലത്തു വാൻബീൽ പതിവുപോലെ ശയനമുറിയുടെ വാതൽ തുറന്നു പുറത്തിറങ്ങി തോട്ടത്തിൽ മന്ദസ്മിതസമേതം നോക്കി. അവിടവിടെയായി മണ്ണിളകിയും ചെടികളൊടിഞ്ഞും പൂവിതളുകൾ പൊഴിഞ്ഞും അയാൾ കണ്ടു. അരുണമായ അയാളുടെ കവിൾത്തടത്തിൽ രക്തപ്രസാദമില്ലാതായി. കണ്ണുകളിൽ ചുടുനീർകണം പൊടിച്ചു. അയാൾ ചെടികളുടെ സമീപം ഓടി എത്തി.

ബോക്സ്റ്റൽ നേരത്തെ ഉറക്കമെണീറ്റു ദൂരദർശിനിയുടെ സഹായത്താൽ സാധുവിന്റെ അഭിനയങ്ങൾ കണ്ടു രസിക്കയായിരുന്നു. അയാൾ സന്തോഷാധിക്യത്താൽ 'രോമാഞ്ചകഞ്ചുകമണിഞ്ഞു.

ഒടിഞ്ഞ തണ്ടിൽനിന്നും ഒലിച്ചിറങ്ങുന്ന കറ കഴിഞ്ഞ സംഭവത്തെ സുവ്യക്തമായി ചെടികളുടെ പ്രണേതാവിനോടു പറയുന്നതായി ആ ഘാതകനു തോന്നുകയാൽ അയാൾ ലജ്ജ കൈക്കൊണ്ടു. താഴെക്കിടന്ന പൂക്കൾ വാൻബീലിന്റെ മുഖത്തോടൊപ്പം നിറം പകന്നിരുന്നു.

നേരം കുറച്ചു കഴിഞ്ഞു പുഷ്പബന്ധു ഏതാണ്ടോ ആലോചിക്കുന്നുണ്ടെന്ന് അയാളുടെ നേത്രങ്ങൾ വെളിപ്പെടുത്തി. അപ്പോൾ അയാളുടെ മ്ലാനമായിരുന്ന മുഖത്ത് ഒരു പ്രഭ വിതരണം ചെയ്തു. അതു ക്രമേണ വർദ്ധിച്ചു പരിസരത്തെയും പരിപൂതമാക്കി. അയാൾ ഉള്ളഴിഞ്ഞു സ്നേഹിച്ചുപോന്ന സാധു നീലാംബുജം ഒരു കേടുംപററാതെ മന്ദംമന്ദം ശിരസ്സുകളാട്ടി നീലകാന്തിയെ ബാലാരുണനു പ്രദാനംചെയ്തു ബാലാശുഗനെ സുഗന്ധവാഹിയാക്കി തീക്കനാത്തു വാൻബീൽ കണ്ടു കൊണ്ടാടി. അതിൽ കൂടുതലായ സന്തോഷം അയാൾ

അതുവരെക്കും അറിഞ്ഞിട്ടില്ല. അതോടുകൂടി വിരോധിയുടെ മുഖം കറുത്തിരുണ്ടു വശായി. ആ ദുഷ്ടൻെറ സാഹസം ആ ചെടികളെ നശിപ്പിക്കണമെന്നായിരുന്നു. എന്നാൽ അതു് അയാൾക്കു സാദ്ധ്യമായില്ല.

ഈ ദ്രോഹകൃത്യത്തിൻെറ കൎത്താവാരെന്നു് വാൻബീലിനു ഊഹിക്കാൻപോലും സാധിച്ചില്ല. പൂച്ച സഞ്ചരിച്ച പാടുകൾ താഴത്തു ധാരാളം ഉണ്ടായിരുന്നു. ഇനി മേലും പൂച്ചകളുടെ ശല്യമുണ്ടാകാതിരിപ്പാൻ അയാൾ ഒരു ഭൃത്യനെ തോട്ടം സൂക്ഷിക്കുന്നതിനു നിയമിച്ചു.

ബോക്സ്റ്റർ ഈ ഏർപ്പാടു് അറിഞ്ഞു. തോട്ടത്തിൽ കാവല്ക്കാരൻെറ പെരുമാററവും അയാൾ കണ്ടു. എന്നാൽ കുററക്കാരനെ കണ്ടുപിടിക്കാത്തതിൽ അയാൾക്കു സന്തോഷമേ ഉണ്ടായിരുന്നുള്ളു. കൂടുതൽ മുൻകരുതലോടുകൂടി പലദ്രോഹകൃത്യങ്ങളും നടത്തണമെന്നു അയാൾ ദൃഢനിശ്ചയവും ചെയ്തു.

ആ രാജ്യത്തു പ്രാബല്യത്തിലിരുന്ന കൃഷിപ്രദർശന സംഘക്കാർ ഒരു വിളംബരം പ്രസിദ്ധം ചെയ്തു. അധികനീല നിറം കലരാത്തതും കറുത്ത പുള്ളികൾ ചേരാത്തതുമായ നീലാംബുജം കൊണ്ടുവരുന്നവൎക്കു ശരിയായ ഒരു സമ്മാനം ദാനം ചെയ്യുമെന്നായിരുന്നു അതിൻെറ സാരം.

നീലാംബുജം വളൎത്തുന്നവരെല്ലാം ഈ ഭാഗ്യപരീക്ഷയിൽ വിജയം നേടണമെന്നുള്ള സദുദ്ദേശത്തോടു തീവ്രയത്നം ചെയ്തുതുടങ്ങി. അല്പവും കേൾവിയില്ലാത്ത പൂക്കാരും സമ്മാനത്തിനു അർഹമായ പുഷ്പം ഉണ്ടാക്കുന്നതിൽ ബദ്ധശ്രദ്ധരായി. നാട്ടിലെങ്ങും സുമപരിമളം പരന്നു. എന്നാൽ ആൎക്കും വിളംബരപ്രകാരമുള്ള പുഷ്പം കിട്ടിയില്ല.

വാൻബീൽ തീർച്ചയായും സമ്മാനം കിട്ടുമെന്നുള്ള നിശ്ചയത്തോടുകൂടി ജോലി ആരംഭിച്ചു. ശാസ്ത്രരീത്യാ വിത്തുകൾ പാകപ്പെടുത്തി ഉരമിടുന്നതിൽ അയാൾ പ്രത്യേകം ശ്രദ്ധ പതിപ്പിച്ചു.

ഒരു കൊല്ലംകൊണ്ടു കുറെ വ്യത്യസ്തമായ ഒരുതരം നീലാംബുജം എടുക്കുന്നതിനു അയാൾ സമർത്ഥനായി.

ബോക്സ്റ്റൽ വിരോധിയെ വളരെ സൂക്ഷിച്ചു. അയാളുടെ പെരുമാററം അറിയുന്നതിൽ ആ ദുഷ്ടൻ കൂടുതൽ മനസ്സിരുത്തി. ബോക്സ്റ്റലിൻെറ പൂച്ചെടികൾ വെയിലത്തുവാടിക്കരിഞ്ഞു; വിത്തുകൾ നിലത്തുകിടന്നു ചീത്തയായി; മൊട്ടുകൾ വിരിയാറായ അവസ്ഥയിൽതന്നെ കരിഞ്ഞുതുടങ്ങി. അവയിലൊന്നിലും അയാളുടെ ശ്രദ്ധ പതിഞ്ഞില്ല. അവയെ പുലർത്തുന്നതിനു അയാൾക്കു മനസ്സും വന്നില്ല. അയാളുടെ വിചാരം മുഴുവനും വിരോധിയെ കുറിച്ചായിരുന്നു.

ശോഭാവഹമായ പുഷ്പം എടുക്കുന്നതിനുള്ള സകലജോലിയും വാൻബീൽ നടത്തിയതു ഗൃഹത്തിനകത്തായിരുന്നു.

രാത്രി ഒരു മണിസമയത്തു വാൻബീൽ കുറെ വിത്തുകളെടുത്തു പുഷ്പങ്ങളുടെ നിറം മാററാൻവേണ്ടി ചില മരുന്നുകൾകൊണ്ടു കഴുകി ഉണക്കാൻ വെച്ചു. കുറെ ഉണങ്ങിയപ്പോൾ ഒരു പൊടി അവയിൽ പുരട്ടി നല്ലപോലെ ഉണക്കി.

ഇതെല്ലാം ബോക്സ്റ്റൽ ദൂരദർശിനിയുടെ സഹായത്താൽ വ്യക്തമായി കണ്ടു. മുറി പ്രകാശമേറിയ ഒരു ദീപത്താൽ അത്യുജ്ജ്വലമായിരുന്നു. വെള്ളച്ചുവരുകൾ ജ്വാലയെ പതിന്മടങ്ങു പ്രകാശത്തോടു പ്രതിബിംബിപ്പിച്ചു.

---

## V

കാർണ്ണീലിയസ്സിനും വാൻബീലിനെക്കുറിച്ചു് വളരെ സ്നേഹമായിരുന്നു. 1672-ജനുവരിമാസത്തിൻെറ അവസാനത്തിലൊരുദിവസം കാർണ്ണീലിയസ്സ് പുഷ്പബന്ധുവിനെ കാണ്മാൻ പോയിരുന്നു.

വാൻബീൽ സദാ നീലാംബുജങ്ങളുമായിത്തന്നെ കഴിച്ചു. സാമുദായികമോ രാഷ്ട്രീയമോ ആയുള്ള ഒരു ചിന്തയും അയാളുടെ മനസ്സിൽ പതിഞ്ഞില്ല. കാർണ്ണീലിയസ്സിനു അയാളുടെ ജോലിയെപ്പററി നല്ല അഭിപ്രായമാണുണ്ടായിരുന്നതു്. തന്മൂലം പുഷ്പങ്ങൾ നില്ക്കുന്ന തോട്ടവും അവ ശേഖരിച്ചുവയ്ക്കുന്ന മുറിയും മററും അയാൾ പ്രത്യേകതാല്പര്യത്തോടു പരിശോധിച്ചു.

അന്നു് അവർ രണ്ടുപേരും കുറച്ചു സംസാരിച്ചു. അതു കഴിഞ്ഞു് കാർണ്ണീലിയസ്സ് വച്ചുസൂക്ഷിക്കാനായി ഒരു കടലാസ്സുചുരുൾ വാൻബീലിനെ ഏല്പിച്ചു. അതു ഞാൻ ആവശ്യപ്പെടുമ്പോൾ കൊടുക്കണമെന്നും അയാൾ ഏർപ്പാടു ചെയ്തു.

ഇതെല്ലാം ബോക്സ്റ്റൽ കാണുന്നുണ്ടായിരുന്നു. കാർണ്ണീലിയസ്സിൻെറ നരച്ചമുടി ചിന്നിയ മുഖവും, ഗൌരവമേറിയ നോട്ടവും, മിന്നിത്തിളങ്ങുന്ന ദേഹകാന്തിയും, ചെറുപ്പക്കാരൻെറ നേക്കുള്ള പ്രേമവായ്പും അയാൾ നല്ലപോലെ കണ്ടറിഞ്ഞു.

ചുരുളിനകത്തു് എന്തായിരിക്കുമെന്നു് വാൻബീൽ ആലോചിച്ചു. നീലാംബുജത്തിനുള്ള വിത്തായിരിക്കുമോ എന്നും അയാൾ ശങ്കിക്കാതിരുന്നില്ല. എന്നാൽ കാർണ്ണീലിയസ്സും പുഷ്പവും തമ്മിൽ യാതൊരു ബന്ധവുമില്ലെന്നു ഓർത്തപ്പോൾ ആ സംശയം നീങ്ങി. പിന്നീടു് അതിനെപ്പററി അയാൾ ചിന്തിക്കാനേ ഒരുമ്പെട്ടില്ല.

ആ ചുരുൾ ഒരു രാജ്യതന്ത്രകുശലൻ സ്വജനത്തിനും സ്വരാജ്യത്തിനുംവേണ്ടി നിർമ്മിച്ച ഏതാനും പ്രമാണങ്ങളായിരുന്നു. ഒട്ടും സംശയത്തിനു് അർഹതയില്ലാത്ത ആ സ്ഥലത്തു് അവ സൂക്ഷിക്കുന്നതു് സുരക്ഷിതമാണെന്നു കണ്ടിട്ടാണു് വാൻബീൽവശം അതിനെ കാർണ്ണീലിയസ്സ് ഏല്പിച്ചതു്.

അയാൾ അതിനെ മേശയ്ക്കകത്തുവെച്ചു. ചെടികൾ വളർത്തുന്നതിനുള്ള സാമാനങ്ങളുടെയിടയിൽ അതു കിടക്കുന്നതുകൊണ്ടു് ആക്കും സംശയത്തിനു് ഇടയില്ല.

ആ ചുരുൾ കൊടുത്തപ്പോൾ കാൺണീലിയസ്സ് വളർത്തു പുത്രന്റെ മുഖത്തുനോക്കി അല്പനേരം നിന്നു. ആ നിർദ്ദോഷിയുടെ മുഖത്തു് ഒരു വികാരവും പ്രസ്ഫുരിച്ചില്ല. എന്തുതന്നെ വന്നാലും അതിനെ ജാൺ ഒഴികെ മററാരുടെപക്കലും കൊടുക്കരുതെന്നു അതിന്റെ ദാതാവു പ്രത്യേകം നിഷ്കർഷിച്ചു.

അതിൽ പിന്നീടു കാൺണീലിയസ്സ് അവിടെ കേറീട്ടില്ല.

അയൽവാസി എത്രത്തോളം ദ്രോഹിയാണെന്നു് വാൻബിൽ മനസ്സിലാക്കിയിരുന്നില്ല. അയാളുടെ പേരിൽ ചെറുതായ സംശയംപോലും ആ നിഷ്കളങ്കനു് ഉണ്ടായിരുന്നില്ല. നല്ല നല്ല പുഷ്പങ്ങൾ എടുക്കുന്നതിനു് അയാൾ സമത്ഥനായിവന്നു. നീലാംബുജത്തിന്റെ ശോഭ പണ്ടുള്ളതിലും പതിന്മടങ്ങു വദ്ധിപ്പിക്കുന്നതിനു് അയാൾക്കു സാധിച്ചു. ചിലപ്പോൾ വാൻബിൽ രാത്രി മുഴുവനും ജോലിയിൽത്തന്നെ ശ്രദ്ധാലുവായി കഴിച്ചിട്ടുണ്ടു്.

1672-ാമാണ്ടു് ആഗസ്റ്റ് ഇരുപതാംതീയതി ചരിത്രപ്രധാനമായ സംഭവങ്ങൾ നടക്കുമ്പോൾ വാൻബിൽ ഗൃഹത്തിനകത്തു് ഒരു മുറിയിൽ കിളിളിർത്തുവരുന്ന ചെടികളുടെ സമീപമിരുന്നു് എന്തോ, ആലോചിക്കുകയായിരുന്നു. അടുത്തു്, വിളംബരപ്രകാരമുള്ള നീലാംബുജം എടുക്കുന്നതിനുള്ള വിത്തും തയ്യാറാക്കിയിരുന്നു. അയാളുടെ കീത്തി പരന്ന സ്ഥലങ്ങളിൽനിന്നും അനവധി ആളുകൾ തോട്ടം കാണാൻ വരുക പതിവായിരുന്നു.

അയാൾ ഇങ്ങനെ വിചാരിച്ചു. "എന്റെ ശ്രമങ്ങൾ ഫലപ്രദമാകാറായി സമ്മാനത്തിൽ കിട്ടുന്ന തുക ഞാൻ സാധുക്കൾക്കായി വീതിച്ചുകൊടുക്കും. എനിക്കു ധനമെന്തിനു്? പിന്നീടു ഞാൻ ഇതെല്ലാം മതിയാക്കി വെറുതെ കാലം കഴിക്കും. ഹാ! ഇതെത്ര സാഹസം. എങ്ങനെ

ഞാൻ പൂക്കളുമായുള്ള സംസർഗ്ഗം ഒഴിച്ചുവെക്കും. ഇല്ല, ഇല്ല; ഞാൻ ഒരിക്കലും അവയെ ത്യജിക്കുകയില്ല."

വാൻബീൽ പെട്ടെന്നൊരു ശ്വാസംവിട്ടു. അതോടുകൂടി മുഖം അല്പം വാടി.

പിന്നെയും തുടർന്നു:—

"അത്ര ദുരാസ്ഥിതമാണെന്നു തോന്നുന്നില്ല. വിത്തു പാകണം. മുളച്ചു ചെടിയായി പുഷ്പം വരട്ടെ. പിന്നീട് നോക്കാം."

അല്പനേരം അയാൾ വിശാലമായ ആകാശത്തു നോക്കിയിരുന്നു. കറുത്ത മേഘപടലം മുകളിൽ നീങ്ങുന്നത് അയാൾ കണ്ടു. അവ കുറച്ചുകഴിഞ്ഞു ശുഭ്രമേഘപടലത്തോടു ഒന്നുചേർന്നു ദൂരത്തുപോയി മറഞ്ഞു.

അനന്തരം അയാൾ എഴുന്നേററു പുറത്തുപോയി. വരാന്തയിൽ മൊട്ടുവന്ന നീലാംബുജങ്ങളെ അയാൾ കനിഞ്ഞു കടാക്ഷിച്ചു. അവ അയാളോട് എന്തോ കൊഞ്ചിപ്പറവാൻ ആരംഭിക്കുന്നുവെന്ന് അയാൾക്കു തോന്നി. "കോമളമായ ചെടികളേ" എന്നു അയാൾ ഉള്ളിൽ തിളയ്ക്കുന്ന പ്രേമവീർപ്പോടു പറഞ്ഞു. മടങ്ങിക്കിടന്ന ഒന്നുരണ്ടിലയെ നിവർത്തി അവയിൽ പററിയിരുന്ന പൊടിയെ അയാൾ തുടച്ചു ശരിയാക്കി. വിടരാറായ ചില മൊട്ടുകൾ അയാളെ സൂക്ഷിച്ചു നോക്കി. അവ പുഞ്ചിരിക്കൊള്ളാൻ ഭാവിക്കുകയായിരിക്കുമോ? ആരറിഞ്ഞു? പൂർണ്ണശോഭയോടു വിടർന്ന ഒരു നീലാംബുജത്തിന്റെ സമീപം അയാൾ ചെന്നിരുന്നു. അതിനെ അയാൾ പ്രണയപുരസ്സരം സംവീക്ഷിച്ചു. അയാൾ കൈകൾനീട്ടി സ്പർശിക്കാൻ ഭാവിച്ചു അതുനിമിത്തം അവ സങ്കടപ്പെട്ടെങ്കിലോ എന്നുവിചാരിച്ചു അയാൾ കൈകൾ വേഗം മടക്കി. അപ്പോൾ ഒരു തൈത്തെന്നൽ അവിടെ വിഹരിച്ചു. പുഷ്പം അല്പമൊന്നു ചാഞ്ഞു. വാൻബീൽ, താനറിയാതെ ഒന്നു ഞെട്ടി. അതിനെത്തുടർന്നു പരുഷാനിലൻ വീശി. ലളി

അമൃദുലമായ നീലാംബുജത്തിന്റെ കാളിമയേറിയ ദളങ്ങൾ ചെറിയ വികാരത്തോടുകൂടി ചാഞ്ഞു്, അയാളുടെ കവിൾത്തടത്തെ സ്പർശനംചെയ്തു. അപ്പോൾ സ്വർഗ്ഗീയസുഖത്തിൽ അയാൾക്കു തികച്ചും വെറുപ്പു തോന്നി. മന്ദഹാസം തൂകിക്കൊണ്ടു് അയാൾ അവിടെനിന്നും പോയി.

മുറിക്കകത്തു കേറി കസാലയിൽ കിടന്നപ്പോൾ, പുറത്തു കാലടിശബ്ദം കേട്ടു.

“അതാരു്?” എന്നു് വാൻബീൽ ചോദിച്ചു.

“ഞാൻതന്നെ. ഒരെഴുത്തു് അവിടത്തേക്കു കൊണ്ടുവന്നിരിക്കയാണു്” എന്നു നടന്നുതളർന്നുവന്ന ആ പരിചാരകൻ ഉത്തരം പറഞ്ഞു.

“എന്തു വിശേഷം?”

“എനിക്കറിഞ്ഞുകൂടാ” എന്നുപറഞ്ഞു് അയാൾ മുറിക്കകത്തു് അമ്പരന്നു കടന്നു. അയാളുടെ കാൽ തട്ടി രണ്ടു പൂച്ചട്ടികൾ താഴത്തുകിടന്നുരുണ്ടു. വാൻബീലിനു് അതെത്രയോ അസഹ്യമായിരുന്നു. പരിചാരകൻ കത്തു മേശപ്പുറത്തു വെച്ചു.

പൂച്ചട്ടികൾ ഉടഞ്ഞോ എന്നായിരുന്നു വാൻബീൽ ആദ്യമായി നോക്കിയതു്. അതുകഴിഞ്ഞു അകത്തുപോയി അടുപ്പത്തിരുന്ന മരുന്നിനെ പാകപ്പെടുത്തി താഴത്തിറക്കിവെച്ചു. പൊതിഞ്ഞുവെച്ചിരുന്ന വിത്തുകളെ അയാൾ തുറന്നുനോക്കി, പഴയ സ്ഥിതിയിൽ അതിനെ മടക്കിവെച്ചു.

“വിശേഷമെന്താണു്?”

പരിചാരകനു് വാസ്തവത്തിൽ സംസാരിക്കാൻ നിവൃത്തിയില്ലായിരുന്നു. അയാളുടെ മുഖത്തു് ഒരുതുള്ളി രക്തംപോലും ഇല്ല.

അവൻ ഒടുവിൽ ഇങ്ങനെ പറഞ്ഞു.

“ഇപ്പോൾ ഇവിടെനിന്നും പോകണം. വേഗം ഓടിപ്പോകണം.”

"എന്തിനാണ്?"

"പട്ടാളക്കാർ വീട്ടുവളയാൻ വരുന്നു. അവർ ഇതാ എത്തിക്കഴിഞ്ഞു."

"അവർക്കെന്തുവേണം."

"അവിടത്തെ പിടിക്കുവാൻ."

"എന്നെ തടവുകാരനായി പിടിക്കുന്നതിനോ? അതിനു ഞാനെന്തുചെയ്തു?"

"അറിഞ്ഞുകൂടാ."

"ഞാൻ അപരാധിയല്ലല്ലോ" എന്നു വാൻബീൽ തന്നെത്താനെ പറഞ്ഞുകൊണ്ടു വിത്തുകൾവെച്ചിരുന്ന ഒരു പൊതിയെ കൈയിൽത്തന്നെ മുറുകെപ്പിടിച്ചു. അവർ രണ്ടുപേരും പുറത്തുവന്നു.

"ഇതാ വരുന്നു. അവർ എത്തിക്കഴിഞ്ഞു" എന്നു ഭൃത്യൻ വിളിച്ചുപറഞ്ഞു.

വാൻബീലിനെ കുഞ്ഞിലേ വളർത്തിപ്പോന്ന ഒരു മുത്തശ്ശി അവിടെയുണ്ടായിരുന്നു. ആ സ്ത്രീ വിളികേട്ടു അവിടെ എത്തി. പട്ടാളക്കാരെക്കണ്ടു് ആ കിഴവിയും ഭയപ്പെട്ടു.

"കുഞ്ഞേ! വേഗം ഓടി രക്ഷപ്പെട്ടുകൊള്ളുക" എന്നു വളർത്തമ്മയും ഉപദേശിച്ചു.

"ഞാൻ ഏതുവിധത്തിൽ രക്ഷപ്പെടണമെന്നാണു് പറയുന്നതു്?"

"ഇരുപതടി താഴ്ചയേ ഉള്ളു. ഒരു ചാട്ടം."

"അതു് അസാദ്ധ്യം."

"താഴെ മണലല്ലേ."

"നീലാംബുജങ്ങളുടെ മീതെ ചെന്നുവീഴും."

"അതു് സാരമില്ല. ചാടുകതന്നെ."

വാൻബീൽ അവിടെയുണ്ടായിരുന്ന നീലാംബുജങ്ങളെ ഒന്നു നോക്കി. അവയെ അയാൾ തലോടാൻ ശ്രമിച്ചു. പിന്നീടു് അയാൾ അങ്ങനെ ചെയ്യേണ്ടെന്നു തീരുമാനിച്ചു നിന്നു.

ഇതിനിടയ്ക്കു പട്ടാളക്കാർ കെട്ടിടത്തെ വലയം ചെയ്തു. അവരുടെ കുന്തങ്ങൾ അണയാൻപോകുന്ന സൂര്യരശ്മികൾ തട്ടി മിന്നമിന്നങ്ങി. മുത്തശ്ശി മേല്പോട്ടു നോക്കി ദൈവത്തെ മനസ്സുകൊണ്ടു വന്ദിച്ചു.

വാൻബീൽ സംഭവിക്കാൻപോകുന്ന ദുർദ്ദശയെപ്പററി അല്പവും ചിന്തിക്കാതെ നിലാംബുരുങ്ങൾക്കു് എന്തു പററുമോ എന്നു് ഓർത്തു് കഠിനമായും വ്യസനിച്ചു.

കയ്യിലിരുന്ന പൊതിയെ സൂക്ഷിച്ചുവെക്കുന്നതിനു് പരിചാരകൻ കൊണ്ടുചെന്നുകൊടുത്ത തുണ്ടുകടലാസ്സുകൊണ്ടു് ഒന്നുകൂടെ പൊതിഞ്ഞു പിന്നീടു് അതിനെ കാലുറയുടെ അകത്തെ കീശയിൽ നിക്ഷേപിക്കയും ചെയ്തു.

പട്ടാളക്കാർ മജിസ്ട്രേട്ടിനോടുകൂടി അകത്തു കടന്നു.

"നിങ്ങളാണോ ഡാക്ടർ വാൻബീൽ?" എന്നു മജിസ്ട്രേട്ടു് ഉച്ചസ്വരത്തിൽ ചോദിച്ചു അയാൾക്കു് വാൻബീലിനെ മുമ്പു് നല്ല പരിചയമുണ്ടായിരുന്നു.

"ഡൂബെർട്ടെ! ഞാൻതന്നെ ആ ആൾ" എന്നു് 'സവിനയം അയാൾ മറുപടി പറഞ്ഞു

"എന്നാൽ കൈവശമുള്ള എഴുത്തുകുത്തുകൾ വേഗം തരിക"

"എഴുത്തുകുത്തുകളോ?"

വാൻബീൽ ക്രമത്തിലധികം വിഷമിച്ചു.

"അതേ രാജദ്രോഹകരമായ എഴുത്തുകുത്തുകൾ. ഒരു മൂഢനെപ്പോലെ നിൽക്കാതെ വേഗം അവയെ തരണം."

ഇത്രയും പറഞ്ഞു മജിസ്ട്രേട്ടു് ഗൌരവത്തോടു വാൻബീലിനെ സൂക്ഷിച്ചുനോക്കി.

"ഡൂബെർട്ടു്! അവിടുന്നു പറയുന്നതൊന്നും എനിക്കു മനസ്സിലാകുന്നില്ല. രാജദ്രോഹമായ എഴുത്തുകുത്തുകളോ; അങ്ങനെ ഒന്നുണ്ടോ?"

വാൻബീൽ, അനന്തരം കുറെ ആലോചിച്ചു.

"ശരി. ഞാൻ മനസ്സിലാക്കിച്ചുതരാം. കാണ്ണീലിയസ്സ് തന്നിട്ടുള്ള കടലാസുകെട്ട ഇതാട്ട ഏല്പിക്കണമെന്നാണ് ഞാൻ പറയുന്നത്. അതിലുള്ളതു മുഴുവനും രാജ്യദ്രോഹകരമായിട്ടുള്ള എഴുത്തുകളാണ്. കഴിഞ്ഞ ജനുവരിമാസത്തിലല്ലേ അതു് തന്നതു്?"

ഈ വാക്കുകൾ വാൻബീഥിനു് ഒരു വല്ലാത്ത വികാരത്തെ ഉൽപ്പാദനംചെയ്തു. അയാളുടെ മുഖം വല്ലാതെ വാടിത്തുടങ്ങി. എന്തോ ഓർമ്മിച്ചു ഭാവം അയാൾ അപ്പോൾ പ്രകാശിപ്പിച്ചു.

അതു കണ്ടിട്ടു്,

"ഇപ്പോൾ ഓർമ്മിക്കുന്നോ?" എന്നു് ഡൂബെർട്ട ചോദിച്ചു.

"അതെ; പക്ഷെ, രാജ്യദ്രോഹകരമായ ഒന്നുംതന്നെ എന്റെ കൈവശത്തില്ല."

"വീണ്ടും ഇല്ലെന്നോ പറയുന്നതു്?"

"അതെ."

മജിസ്ട്രേട്ടു മുറിക്കകം പരിശോധിച്ചുതുടങ്ങി.

"ചിത്രകൾ വെയ്ക്കുന്ന മുറി ഏതാണ്?"

"നിങ്ങൾ നിൽക്കുന്ന മുറിതന്നെയാണ്."

ഡൂബെർട്ടു് വീണ്ടും പരിശോധിച്ചു. ഏതാനും അക്ഷരങ്ങൾ എഴുതിയിരുന്ന ഒരു ചുരുൾ അയാൾ കൈവശമെടുത്തു.

"ഇതാണ് ഞാൻ ആവശ്യപ്പെട്ടതു്" എന്നു പറഞ്ഞുംകൊണ്ടു് മജിസ്ട്രേട്ടു് ചുരുൾ കാണിച്ചു.

"അതെനിക്കു തരാൻ നിവൃത്തിയില്ല. അതു് എന്റേതല്ല. ഒരാൾ വിശ്വാസമായി തന്നിട്ടുള്ളതാണ്."

മജിസ്ട്രേട്ടിനു വാശിയും ഗൌരവവും മുഴുത്തു.

"ഡാക്ടർ! ഇതു കൊണ്ടുപോകാൻ എനിക്കു അധികാരമുണ്ടു്."

അയാൾ അതു പൊട്ടിച്ചു. ആദ്യത്തെ കടലാസ്സുനോക്കി. അയാളുടെ മുഖം ചുവന്നു.

"ഹാ! സത്യം ഒടുവിൽ വിജയം പ്രാപിക്കുന്നു" എന്നു് അയാൾ ആക്രോശിച്ചുപോയി.

"അതിലെന്താണു് സത്യം" എന്നു വാൻബീൽ ചോദിച്ചു.

"നിങ്ങൾ വെറും അവിവേകിയെപ്പോലെ സംസാരിക്കരുതു്. കല്പനപ്രകാരം നിങ്ങളെ ഇപ്പോൾ ബന്ധനസ്ഥനാക്കിയിരിക്കുന്നു."

"എന്നെയോ"

"അതെ"

"അതിനു ഞാനെന്തുചെയ്തു?"

"അതു് എന്നോടു ചോദിക്കേണ്ട."

വാൻബീലിനെ പട്ടാളക്കാർ പുറത്തു നിറുത്തിയിരുന്ന വണ്ടിയിൽ കയററി. മജിസ്ട്രേട്ടു അയാൾക്കുസമീപത്തും ഇരുന്നു. "എവിടെയ്ക്കാണു എന്നെ കൊണ്ടുപോകുന്നതു്?"

"ജയിലിലേക്കു്"

പിന്നീടു് വാൻബീൽ ഡൂബെർട്ടിനോടു ഒന്നും സംസാരിച്ചില്ല. വണ്ടി അതിവേഗത്തിൽ ഓടി കാരാഗൃഹത്തിന്റെ വാതുക്കൽ ചെന്നുചേർന്നു.

---

## VI

വായനക്കാരെ, ഇതെല്ലാം ആരുടെ പ്രേരണയാലെന്നാണു് നിങ്ങൾ വിചാരിക്കുന്നതു്? തീച്ചയായും ബോക്സ്ററലിന്റേതല്ലാതെ മററാരുടേതുമല്ല.

പരശ്രീവൈമുഖ്യവും പരാപകാരവും അയാളുടെ ജന്മസിദ്ധമായ സ്വത്താണു്. വാൻബീലും കാൺനീലിയസ്സും

ത്തിൽനിന്നാണോ അതു പുറപ്പെട്ടതു്. എങ്കിൽ ഞാൻ മനം സ്ഥാപിക്കുന്നു. ഇവിടെ എങ്ങനെവന്നു."

"അച്ഛൻ ഉറക്കത്തിലായി. പതുക്കെ സംസാരിക്കണം. അല്ലെങ്കിൽ വല്ലവരും കേട്ടു് ഇവിടെ എത്തും. അച്ഛൻ ഇതേസമയത്തു നിത്യവും ഉറക്കത്തിനു് പോകാറുള്ളതുകൊണ്ടു് നമുക്കു് എന്നും ഒന്നിച്ചുകൂടാം."

അപ്പോൾ ചോപ്പുനിറമേറിന അവളുടെ അധരപുടത്തിൽ ഒരു പുഞ്ചിരിതുളുമ്പി. മാംസളവും മൃദുലവും, കോമളവുമായ കവിൾത്തടത്തിൽ ചുഴികൾ തിരണ്ടു. അഴിഞ്ഞു ചിന്നിക്കിടന്ന അവളുടെ മുടി ഇടത്തെ കൈകൊണ്ടു ഒതുക്കി അവൾ "വല്ല സുഖക്കേടുമുണ്ടോ" എന്നുചോദിച്ചു.

"കുഞ്ഞേ എനിക്കു സുഖംതന്നെ."

വാൻബീൽ അഴിക്കടുത്തായി മുഖംനീട്ടി. ഏകദേശം അടുക്കാറായപ്പോൾ അവൾ പിൻവലിഞ്ഞു.

"അവിടുന്നേല്പിച്ച നീലാംബുജത്തിൻെറ വിത്തുകൾ ഇതാകൊണ്ടുവന്നിരിക്കുന്നു."

അയാളുടെ ഹൃദയം സന്തോഷാധിക്യത്താൽ വീത്തു.

"അവയെ സൂക്ഷിച്ചു വെച്ചിരുന്നോ?"

"അവിടത്തേക്കു അതിപ്രിയമുള്ളവയല്ലേ ആ വിത്തുകൾ?"

"അതേ. എന്നാൽ റോസയുടെ കൈയിൽ അവ ഏല്പിച്ചതുമുതൽ എനിക്കു് ഓവകാശവുമില്ല."

"അവിടത്തെ മരണാനന്തരം എൻേറതാകുമായിരുന്നു. എന്നാൽ ഭാഗ്യംകൊണ്ടു് അവിടുന്നു ജീവിച്ചിരിക്കുന്നുവല്ലോ. വിലയേറിയ ജീവനെ പ്രദാനംചെയ്ത ആ യുവരാജാവു തിരുമനസ്സിലെ നേക്കു എൻെറ ശിരസ്സ് എപ്പോഴും താഴുന്നുണ്ടു്. കാൺനീലിയസ്സു തന്ന ബൈബിൾ തുറന്നുനോക്കിയപ്പോൾ വിത്തുകളുടെ കാര്യം ഓമ്മവന്നു. അവ ഇതാ ഇരിക്കുന്നു.

അവിടത്തെ എഴുത്തു കിട്ടുന്നതിനുമുമ്പുതന്നെ വില്യത്തിനെ കാണാൻ ഞാൻ തീർച്ചയാക്കി. ഇപ്പോൾ എന്റെ സകല അഭീഷ്ടവും സാധിച്ചു."

"റോസ എന്നെ മറന്നിട്ടില്ല. അല്ലേ."

അവൾ പുരികം ഒന്നു ചുളിച്ചു.

"വിചാരിക്കാൻ കൂടെ സാധിക്കാത്തകാര്യമല്ലേ അതു്"

അവളുടെ ആകാരസുഷമ പതിന്മടങ്ങു വർധിച്ചു. ബാല്യകാലത്തിലെ ചാരുസ്വഭാവം അവളുടെ മുഖത്തു് പരന്നതോടുകൂടി അവളിൽ താരുണ്യഭാവവും പ്രതിബിംബിച്ചു. റോസ സന്തോഷത്തിൽ മുഴുകി. വാൻബിൽ ഒരിക്കൽകൂടി അഴിയരികത്തു മുഖംനീട്ടി. അവൾ അതുപോലെ പിന്നെയും മുഖം പിൻവലിച്ചു സ്ത്രീകൾക്കു സ്വതസ്സിദ്ധമായ ലജ്ജാപാരവശ്യത്തോടുകൂടി അവൾ സംസാരിച്ചു.

"അവിടുന്നയച്ച കത്തു് എനിക്കു വായിക്കാൻ സാധിച്ചില്ല. അതു് എനിക്കു വായിക്കാൻ അറിയാൻ പാടില്ലാത്തതിനാലാണു്. അന്യരോടു കാര്യം തുറന്നുപറയുന്ന കത്തു് എന്റെ നേർക്കു മൌനം ദീക്ഷിക്കുന്നു. അതെത്ര കഷ്ടമാണു്."

അവൾ ഇത്രയും പറഞ്ഞിട്ടു പേശലമായ പാണികൾകൊണ്ടു അഴിയിൽ മെല്ലെമെല്ലെ തടവിപ്പിടിച്ചു.

"കാമനയല്ലേ എപ്പോഴെല്ലാമാണു് വായിക്കാൻ കഴിയാത്തതു്."

"ഞാൻ പറയുന്നതു് കളിയല്ല. എന്നെ എഴുതാനും വായിക്കാനും അഭ്യസിപ്പിച്ചിട്ടില്ല. എഴുത്തുകളൊന്നും എനിക്കു വായിക്കാൻ അറിഞ്ഞുകൂടാ"

"എഴുത്തുകുത്തുകൾ അധികം വരുന്നുണ്ടോ?"

"ആയിരക്കണക്കിനു്"

"ആരാണയയ്ക്കുന്നതു്?"

"ആരെന്നോ? എന്നെ കണ്ടുപരിചയമുള്ളവർതന്നെ.

ഞാൻ മുമ്പു താമസിച്ചിരുന്ന ജയിലിന്നരികത്തുകൂടിപ്പോകുന്ന വിദ്യാൎത്ഥികളും ഉദ്യോഗസ്ഥന്മാരും പ്രഭുക്കളും എല്ലാപേരും. എന്നെ ഒരിക്കൽ കണ്ടിട്ടുള്ളവർ കത്തയയ്ക്കാതിരിക്കയില്ല."

"അവയെ നീ എന്തുചെയ്യും."

"എനിക്കു് വിശ്വാസമുള്ളവരെക്കൊണ്ടു് വായിപ്പിക്കും"

ഇത്രയും പറഞ്ഞു് റോസ ദൂരത്തു തിരിഞ്ഞുനോക്കി. അവളുടെ നീന്തിത്തുളുമ്പുന്ന നേത്രങ്ങൾ കാമുകനെ ലക്ഷീകരിച്ചില്ല.

അയാൾ പിന്നെയും മുഖം അഴിക്കരികത്തു നീട്ടി. ഹാ കഷ്ടം! തണുത്ത ഇരുമ്പഴികൾ അയാളുടെ ഉദ്യമത്തെ തടഞ്ഞു. എന്നാലും അവളുടെ ചുണ്ടുകൾ ആ കൊച്ചുവ്യാപാരിയുടെ ലളിതാധരത്തിൽ സ്പർശനംചെയ്തു.

വാൻബീൽ റോസയെ ചുംബിക്കതന്നെ ചെയ്തു.

അവൾ പെട്ടെന്നു് ഞെട്ടി. മോഹനമായ നീണ്ട കണ്ണുകൾ ക്ഷണം അടഞ്ഞു. അതിദ്രുതത്തിൽ സംഭവിക്കുന്ന നെഞ്ചിടിപ്പു നിറുത്താൻ ശക്തയാകാതെ അവൾ അവിടെ നിന്നും ഓടി.

വാൻബീൽ ഏകാകിയായി നിന്നു. അയാൾ പുറത്തു നോക്കി. ഒരു നക്ഷത്രം അതിൻെറ സ്ഥാനത്തുനിന്നും തെററി കീഴ്പ്പോട്ടുപോരുന്നതു് വാൻബീൽ കണ്ടു. അപ്പോൾ ഒരു പക്ഷി ശ്രുതിമധുരമായ ഗാനവും ചൊരിഞ്ഞു.

---

## XI

മകളുടെ നടത്തയെപ്പററി നല്ല അഭിപ്രായമല്ല ജയിലർക്കുണ്ടായിരുന്നതു്. അവളുടെ കരുണാമസൃണമായ പെരുമാ

റത്തിലും, മഹാമനസ്കതയിലും അയാൾക്ക് പങ്കുകൊള്ളുവാൻ സാധിച്ചില്ല.

വാൻബീലിന്റെപേരിൽ പലസംശയങ്ങളും തോന്നുകയാൽ ദിവസം മൂന്നുപ്രാവശ്യമെങ്കിലും ജയിലർ മുറി പരിശോധിക്കാതിരുന്നില്ല. ഏതെങ്കിലും കുററം കണ്ടുപിടിക്കുന്നതിനു് ജയിലർ നല്ലപോലെ ശ്രമിച്ചു. എന്നാൽ തടവുകാരൻ അതിനൊന്നിനും ഇടകൊടുത്തില്ലെന്നല്ല സംശയാസ്പദമായി ഒന്നും പ്രവർത്തിച്ചതുമില്ല.

റോസയും, നീലാംബുജത്തിന്റെ വിത്തുകളും അയാൾക്ക് സമീപത്തുണ്ടായിരുന്നു. റോസാ എന്നും രാത്രിയിൽ വന്നുകൊള്ളാമെന്നു് വാഗ്ദാനം ചെയ്തിട്ടുള്ളതുപോലെ നിറവേററുന്നുമുണ്ടു്.

അവൾ മുറിക്കടുത്തു പോകുമ്പോഴൊക്കെ അഴിക്കടുത്തുചെന്നുനില്ക്കാതെ കഴിച്ചുകൂട്ടാൻ പ്രത്യേകം നിഷ്കർഷകാണിച്ചുവന്നു.

പ്രതിജ്ഞചെയ്തതിനു് അടുത്തദിവസം കൃത്യമായും അവൾ പറഞ്ഞസമയത്തു് അഴിയിൽ തൊടാതെ മുറിക്കരികത്തു് ചെന്നുനിന്നു. കൈവശമുണ്ടായിരുന്ന വിത്തുകളെ അവൾ ഇരുമ്പഴിക്കിടയിൽക്കൂടെ നീട്ടി.

വാൻബീൽ അവയെ സ്വീകരിക്കാതെ അവളുടെ 'ലോകമോഹനമായി തങ്കപങ്കജത്തെ വെല്ലുന്നതായ കരത്തിൽ തൊട്ടു് അവളുടെ ഉദ്യമത്തെ തടഞ്ഞു. അപ്പോൾ വാൻബീലിന്റെ മസ്തിഷ്കമണ്ഡലത്തിൽ ഒരു ചിന്ത മിന്നിപ്പൊലിഞ്ഞു.

“റോസേ! നാം ഇങ്ങനെ ദിവസം കളഞ്ഞാലോ? നമ്മുടെ ഭാഗ്യം പരീക്ഷിക്കേണ്ടകാലം ഏറെ സമീപിച്ചിരിക്കുന്നു. നീലാംബുജങ്ങളുടെ വിത്തുപാകേണ്ടതിനു് ഇനി താമസിച്ചുകൂടാ.”

അവരം പുഷ്പബന്ധുവിൻെറ ഓരോവാക്കും ശ്രദ്ധിച്ചു കേട്ടു. വേറെ ഒരു വിചാരവും അതിൽനിന്നു് ആ ശ്രദ്ധശീലയെ പിന്തിരിച്ചില്ല.

"ഓമനേ, ഞാൻ പറയുന്നതുകേരംക്ക. തോട്ടത്തിലോ വീട്ടിനുള്ളിലോ സൌകര്യപ്രദമായ ഒരുസ്ഥലം തയ്യാർ ചെയ്യണം."

"അതിനു് ഒട്ടും ബുദ്ധിമുട്ടില്ലല്ലോ. സ്വച്ഛജലപ്രവാഹിയായ 'വാരം'നദിയുടെ തീരത്തുള്ള ഞങ്ങളുടെതോട്ടത്തിൽ വേണ്ട സ്ഥലമില്ലേ."

"അവിടെനിന്നും കുറെ മണ്ണുകൊണ്ടുവന്നുതരാമോ? റോസ!"

"കൊണ്ടുതരാം."

പെട്ടെന്നൊരു തരുണിമ അവളുടെ പ്രശാന്തകോമളമായ വദനകമലത്തിൽ വ്യാപരിച്ചു ക്രമേണ നീണ്ടിത്തുടങ്ങിയപ്പോരം വിശദമോഹനമായ ഒരു മന്ദഹാസം അവളുടെ കവിളിൽ ചുഴിയോടുകൂടി തരളീകൃതമായി.

"കുറെ മണ്ണു നല്ല സൂര്യരശ്മിയുള്ളിടത്തുനിന്നും, വേറെ കുറച്ചു് ചോലസ്ഥലത്തുനിന്നും എടുക്കണം."

"അങ്ങനെ ചെയ്യാം."

"അതുകഴിഞ്ഞിട്ടു് ഒരു വിത്തെടുത്തു് ഞാൻ പറയുന്ന ദിവസം പാകണം. അതു് നിന്നെപ്പോലെ ചേതോഹരമായ ഒരു പുഷ്പത്തോടുകൂടി പ്രശോഭിക്കട്ടെ. അവയെ വളരെ സൂക്ഷിക്കേണ്ടതായിട്ടുണ്ടു്."

"ഞാൻ അവയെ നല്ലപോലെ സൂക്ഷിക്കാം. അവയുടെ സമീപത്തുനിന്നും മാറുകയില്ല."

"എനിക്കും ഒരു വിത്തുതരണം. അതു് ഞാനും പാകാം. ഏകാകിയായി ഇവിടെയിരക്കുന്നതിൽഭേദം ചെടിയെ എങ്കിലും പരിചരിക്കാം. മുറിയിൽ സൂര്യപ്രകാശം കാലത്തും വൈകിട്ടും കിട്ടുന്നുണ്ടു്. നാം രണ്ടുപേരും ഓരോന്നുവീതം വളർത്തുന്നതുകൊണ്ടു് ഒന്നെങ്കിലും അശയ്യൊത്ത പു

ഷ്ടം തരാതിരിക്കയില്ല. അതുനിമിത്തം ഓമനയ്ക്കു് വിവാഹം നടത്താൻ ഒരുലക്ഷം ഗിൽഡർ ലഭിക്കയും ചെയ്യും. ഹാ! അക്കാലം എത്ര ആനന്ദജനകമായ മാധവകാലം!"

"ഞാൻ പോകുന്നു. ഉടനെ കൊണ്ടുതരാം. ഒരുനടയായി കൊണ്ടുതരാൻ സാധിക്കയില്ല. അപ്പോഴപ്പോഴായി കുറേശ്ശ കൊണ്ടുതരാം."

"ശരിതന്നെ, അരുമകി. ഇനിയും വേണ്ടസമയമുണ്ടു്. പക്ഷേ സമയം കളയാതിരുന്നാൽ മതി."

"ഞാൻ അങ്ങനെയാകട്ടെ എന്നു പറഞ്ഞില്ലേ."

"രാത്രിസമയത്തും പകലും നീ എന്നോടു് പറയണം. ദുഷ്ടജന്തുക്കളൊന്നും കടക്കാതെ സൂക്ഷിക്കണം. മുമ്പു് രണ്ടുപുള്ളുകൾ എന്റെ ചെടികളെ നശിപ്പിച്ചുകളഞ്ഞു. ഒന്നിനേയും അകത്തു് കടത്തരുതു്. നിലാവുള്ളപ്പോൾ വളരെ സൂക്ഷിക്കണം."

"ഞാൻ മിക്കവാറും തോട്ടത്തിൽത്തന്നെ കഴിക്കാം."

"പിന്നീടു് സൂക്ഷിക്കാനുള്ളതു് വേറെ ഒരുതരം ജന്തുക്കളെയാണു്."

"അതെന്താണു്?"

"മനുഷ്യരെ. ഒരു ഗിൽഡർ ഒരാൾ മോഷ്ടിച്ചാൽ തരക്കേടില്ല. ഒരുലക്ഷം പോയാൽ..."

"ഞാനല്ലാതെ തോട്ടത്തിൽ വേറെ ആരും പ്രവേശിക്കയില്ല. എന്നാലോ?"

വാൻബീൽ അടുക്കലെത്തിയപ്പോൾ അവളുടെ മുഖം പിന്നോട്ടു് നീങ്ങിത്തുടങ്ങി. അകന്നുനിന്നുംകൊണ്ടു് വിത്തുകൾ വഹിച്ചിരുന്ന ഹസ്തത്തെ അവൾ അകലേക്കു നീട്ടി. വാൻബീൽ വിരലുകളെ ചുംബിച്ചു. അതു് പ്രണയകാലുഷ്യംകൊണ്ടോ, അല്ല നീലാംബുജത്തിന്റെ വിത്തുകൾ അവ വഹിച്ചതുകൊണ്ടോ, എന്നു് വ്യവച്ഛേദിക്കാൻ നിവൃത്തിയില്ല. അതുമല്ലെങ്കിൽ പിന്നെ എന്തുകൊണ്ടാണെന്നു് വായനക്കാർ തീർച്ചപ്പെടുത്തട്ടെ.

വിത്തുകളോടുകൂടി അവർ കൈ പിൻവലിച്ചു. അവയെ അവർ മാറത്തു ചേർത്തു ഒന്നമർത്തി.

അങ്ങനെ അവർ ചെയ്തതു നീലാംബുജത്തിന്റെ വിത്തായതുകൊണ്ടോ, അതോ വാൻബീൽ ചുംബിച്ചതുകൊണ്ടോ?

എങ്ങനെയായാലും അന്നുമുതൽ തടവുകാരന്റെ ജീവിതം മധുരിച്ചുതുടങ്ങി. ഓരോനിമിഷവും പ്രാധാന്യമുള്ളതെന്ന് അയാൾക്കു ബോദ്ധ്യപ്പെട്ടു.

റോസ ഒരു വിത്തെടുത്തു വാൻബീലിനു കൊടുത്തു.

അവർ അപ്പോഴപ്പോഴായി മണ്ണുകൊണ്ടുവന്നു ശേഖരിച്ചുതുടങ്ങി. ഉറംചേർത്ത വാൻബീൽ വിത്തുപാകുന്നതിനു വേണ്ട ഒരുക്കങ്ങൾ ചെയ്തു. ഏപ്രിൽമാസത്തിന്റെ അവസാനത്തോടുകൂടി അയാൾ വിത്തുപാകി.

റോസ ഒരുദിവസമെങ്കിലും മുറിക്കടുത്തു പോകാതിരുന്നില്ല. സൂര്യൻ ഉദിക്കുന്നതു് അല്പം താമസിച്ചായേക്കാം. അണയുന്നതും ക്രമം തെറ്റിയാകാം. എന്നാൽ അവൾ ഒരു നിമിഷവും തെററാതെ എന്നും ഒരേ കണക്കിനു പ്രിയസമക്ഷം പ്രത്യക്ഷപ്പെട്ടുകൊണ്ടിരുന്നു.

അവർ പുഷ്പങ്ങളെ സംബന്ധിച്ചു ഒന്നും സംസാരിച്ചില്ല. വേറെപലതും അവക്കു സംഭാഷണത്തിനു വിഷയങ്ങളായുണ്ടായിരുന്നു. അവർ ഗംഭീരവും, ഭയങ്കവുമായ ലോകകാര്യങ്ങളെപ്പററി സംസാരിച്ചിരിക്കാം. നേരം പോയതറിയാതെ അവർ അന്യോന്യം ലയിച്ചു പരമാഹ്ലാദസുധാരസത്തിൽ ആറാടി.

അവരിൽ ഒരാളാകട്ടെ കവിളിൽ താരുണ്യച്ഛവിയേന്തി ഏതോ ഒരു ഭാഗ്യശ്രീമാനെ ചിദാനന്ദത്തിൽ മുഴക്കിയേക്കുന്ന രുചിരാംഗി. മറേറ ആൾ താരുണ്യമേഖലയിൽ സ്വച്ഛന്ദം വിഹരിക്കുന്നതിനു കാലുവെച്ച ഒരു ബന്ധനസ്ഥൻ.

റോസയാകട്ടെ ഇരുമ്പഴികൾക്കടുത്തു പോയി ചേർന്നു

നിന്നതേയില്ല. അവർക്കു അവളെത്തന്നെ സംശയമുണ്ടു്. അതു നാൾക്കുനാൾ പ്രബലമായിത്തീൎന്നു.

അയാൾ ജനാലയിൽക്കൂടെ പുറത്തുനോക്കി, പലപ്പോഴും ചിന്താമഗ്നനാകാറുണ്ടായിരുന്നു. പുറത്തുകാണുന്ന ധൂമാക്രാന്തമായ അന്തരിക്ഷവും, ഒരിക്കലും സ്വൈരമില്ലാത്ത നഗരവീഥികളും അയാൾ വെറുത്തു.

റോസയേയും കൂട്ടിക്കൊണ്ടു എവിടെയെങ്കിലും പോയാലെന്തെന്നു് വാൻബീൽ ചിന്തിക്കാറുണ്ടായിരുന്നു. അതു എത്രത്തോളം ദുസ്സാദ്ധ്യമാണെന്നു അയാൾ ഓൎത്തില്ല. "റോസേ നിനക്കു അക്ഷരങ്ങളൊന്നുമില്ലാത്ത സ്ഥിതിക്കു സന്ദേശവാഹികളായ കിളികളെക്കൊണ്ടു് എന്തു പ്രയോജനമാണുള്ളതു്? എന്റെ കത്തുകൾ നിനക്കു വായിക്കാൻ കഴികയില്ലല്ലോ." എന്നു വാൻബീൽ പറഞ്ഞു.

"നമുക്കു ഒരു മണിക്കൂർനേരം എന്നും ഒന്നിച്ചു കഴിക്കാനുണ്ടു്. അതു് നാം ശരിയായി ഉപയോഗിക്കണം."

"ഇപ്പോൾ നാം വെറുതെ ചിലവഴിക്കുകയാണോ?"

"അതല്ല."

"ഇതിലും ഗുണപ്രദമായി ചിലവാക്കണം. നാം പിരിയുന്ന അവസരത്തിൽ വിശേഷമറിവാൻ മാൎഗ്ഗമിതൊന്നേയുള്ളൂ."

"റോസേ! അനന്തമായ കാലം നമ്മുടെ ഭാവിയിൽ വിസ്താരമായിക്കിടക്കുന്നു. പിന്നെ എന്തിനു ഭയപ്പെടുന്നു."

അവൾ ചിരിച്ചു. പല്ലവകോമളമായ ഹസ്തങ്ങളെ അവൾ മാറോടുചേൎത്തു ഒന്നു പുഞ്ചിരിച്ചശേഷം ഇങ്ങനെ പറഞ്ഞു.

"അവിടുന്നു ആയുഷ്കാലം മുഴുവനും ജയിലിൽ കഴിക്കാനോ ആഗ്രഹപ്പെടുന്നതു്? അതു നന്നായി. ജീവൻ നല്കിയ യുവരാജാവു അവിടത്തെ സ്വാതന്ത്ര്യത്തേയും നൽകുകയില്ലെ

ഉണ്ടോ? അതിനു കാലം സമീപിച്ചുപോയി. അച്ഛന്റെ ക്രൂരവൃത്തി അവിടത്തെ അധികം വലപ്പിക്കുന്നു. തിരുമുമ്പ് മോക്ഷം സിദ്ധിച്ചേക്കാം”

വൻബീൽ അവളുടെ നിർഗ്ഗളമായ വാഗ്വിലാസത്തെ തടഞ്ഞു.

ചിരിച്ചുകൊണ്ടു അവൾ പിന്നെയും തുടർന്നു.

“നീലാംബുജം എന്തായി?”

നീലാംബുജത്തിന്റെ കാര്യം ഓർമ്മയിൽ വന്നാൽ പിന്നീട് അയാളുടെ ചിത്തം വേറൊന്നിനും പ്രവേശിക്കയില്ലെന്നു അവൾക്കു ദൃഢബോധമുണ്ടായിരുന്നതിനാലാണ് ഇങ്ങനെ അവൾ വിഷയം മാറ്റിയതു്.

“അതിനു ഒരു തരക്കേടും ഇല്ല. തൊലി പൊളിയാറായി. വെള്ളംകുടിച്ചു വീർത്തു, കുലയ്ക്കാൻ അധികം താമസിക്കയില്ല”

“ഞാൻ വിശേഷമായി പലതും കൃഷിയിൽ പ്രയോഗിച്ചു”

“ഓഹോ! അതെന്താണു്?”

“അതോ എന്തിനു ചോദിക്കുന്നു. എന്റെ ചെടി കമനീയമായി വളരുന്നു. ഒരു പൂച്ചട്ടി എടുത്തു ഞാൻ നല്ല വളമിട്ടു വിത്തും പാകി. വളരെ സൂക്ഷിക്കേണ്ടതുമുണ്ടു്.”

“അതുകൊള്ളാം നീ എനിക്കിണങ്ങിയ ഒരു ശിഷ്യതന്നെ” എന്നു അയാൾ കൈകൾ തമ്മിൽ താളംപിടിച്ചുകൊണ്ടു് സസന്തോഷം പറഞ്ഞു.

“ഇവൾക്കു കൃഷിമാത്രമല്ല, വേറെയും പലതും പഠിക്കാനുണ്ടെന്നുള്ളതു് അവിടുന്നു മറന്നുകളയരുതേ” എന്നു് അവൾ പുഞ്ചിരിതിരണ്ട മുഖത്തോടും, അഴിഞ്ഞ കുന്തളഭാരം ഒററക്കയ്യിൽ താങ്ങി സ്വതസ്സിദ്ധമായ ലജ്ജയോടും പറഞ്ഞു.

“അതേ, നിന്നെ പഠിപ്പിക്കുന്ന കാര്യത്തിൽ എനിക്കു സന്തോഷമേയുള്ളു.”

"എന്നുതുടങ്ങാം."

"ഉടനെതന്നെ."

"അതല്ല നാളയാകട്ടെ."

"അതെന്തുകൊണ്ടു്."

"ഇന്നിനി സമയമില്ല. എനിക്കുപോകാൻ നേരമായി."

"ഇത്രനേരത്തേയോ? ആദ്യം-എന്താണു് വായിക്കേണ്ടതു്.?"

"എനിക്കു് ഒരു പുസ്തകമുണ്ടു്. അതു നാളെ വരുമ്പോൾ ഞാൻ കൊണ്ടുപോരാം."

"എന്നാൽ അങ്ങനെതന്നെ."

അടുത്തദിവസം അവൾ കാർണ്ണിലിയസ്സുകൊടുത്ത ബൈബിളും കൊണ്ടു ഹാജരായി.

ഇരുമ്പുകമ്പികൾകൊണ്ടു തീർത്ത അഴിമാത്രമേ അഭിമുഖസംഭാഷണത്തിനു അവരെ സഹായിച്ചുള്ളു. അതും താഴെനിന്നു മൂന്നടി കിളന്നിട്ടേ തുടങ്ങുന്നുള്ളു. അവൾക്കു പഠിക്കാൻ അവിടെ ഒരു സൌകൎയ്യവും ഉണ്ടായിരുന്നില്ല.

റോസ പുസ്തകത്തിനെ അഴിയുടെയിടയിൽ വെച്ചിട്ടു വലതുകൈകൊണ്ടു് വിളക്കു പിടിച്ചു. എന്നാൽ അവളുടെ ശ്രമത്തെ ലഘൂകരിക്കാനായി റാഫേലിനെ വാൻബീൽ അഴിയിൽതൂക്കി. റോസ വിരലൂന്നി അക്ഷരങ്ങൾചേർത്തു വാക്കുകൾ ഓരോന്നായിവായിക്കുമ്പോൾ വാൻബീൽ ഒരു വയ്ക്കോൽതുണ്ടെടുത്തു അറിയാൻ പാടില്ലാത്ത വാക്കുകളെ ചൂണ്ടിപ്പറഞ്ഞുകൊടുക്കും.

സമീപത്തിരുന്ന ദീപപ്രഭ * താരുണ്യശ്രീകലർന്ന അവളുടെ സരോജാനനത്തെ കമനീയമാക്കിത്തീർത്തു. അവളുടെ ദീർഘമായ നയനങ്ങൾ അങ്ങോട്ടുമിങ്ങോട്ടും നീന്തിത്തുടിച്ചു. നീണ്ടുചുരുണ്ടു ചിന്നിച്ചിതറിയ തലമുടി മുഖത്തും നാലുപാട്ടും പടർന്നു അനവദ്യമായ സൌന്ദൎയ്യസമ്പത്തെ സംഭാവന

ചെയ്യു. പുസ്തകത്തിൽ പതിച്ചിരുന്ന അവളുടെ ഇളംകൈക കളിൽ നീലഞരമ്പുകൾ തെളിഞ്ഞുകാണാറായി. അവൾ ആകപ്പാടെ ഒരു മോഹിനിയായിരുന്നു.

റോസ നാൾക്കുനാൾ വിദ്യ അഭ്യസിക്കുന്നതിൽ ശ്രദ്ധാലുവും തന്നിമിത്തം വിദ്യാസമ്പന്നയുമായിഭവിച്ചു. വാൻ ബീൽ എന്ന ഗുരുവരൻെറ പ്രതിഫലേച്ഛകൂടാതെ, പ്രണയഭരമായ സഹകരണത്താൽ അവളുടെ ഹൃദയകമലം ഒന്നിനൊന്നിനു വികസിച്ചു. വിജ്ഞാനപവനൻെറ സമ്പക്കത്താൽ സുരഭിലവും, ആനന്ദത്തികവിനാൽ, സുന്ദരവുമായി വിലസി. രണ്ടുപേരും സംതൃപ്തിയും, സൌഭാഗ്യവും തികഞ്ഞവരായിത്തീൎന്നു.

അവൾ സ്വന്തം മുറിക്കകത്തു ചെന്നിരിക്കുമ്പോൾ വാൻബീൽ പറഞ്ഞുകൊടുത്തതിനേയും അവൾ പഠിച്ചതിനേയും ആവൎത്തിച്ചാവൎത്തിച്ചു വായിച്ചു രസിക്കും.

ഇങ്ങനെ ദിവസങ്ങൾ കഴിഞ്ഞു.

ഒരു രാത്രി അവൾ പതിവായി വരുന്നതിലും അരമണിക്കൂർ നേരത്തെവന്നു അഴിയോടുചേൎന്നുനിന്നു. അതു് അവളുടെ ഗുരുവിനെ വല്ലാതെ ആശ്ചര്യപ്പെടുത്തി.

"ഒന്നു പൊറുക്കണേ. നേരത്തെ വന്നതു എൻെറ കുറമല്ല. കാൎയ്യം പറയാം. ദയചെയ്തു കേൾക്കണം. എന്നെ അന്വേഷിച്ചു ഒരു ചെറുപ്പക്കാരൻ വന്നിട്ടുണ്ടു്. അയാൾ മറേറ ജയിലിലും വന്നിട്ടുണ്ടു്. ആ ആൾ ഒരു യോഗ്യനാണെന്നു് തോന്നുന്നു."

"വേറെന്തും അയാളെപ്പററി അറിഞ്ഞുകൂടെ." എന്നു് വാൻബീൽ അത്ഭുതപരവശനായി ചോദിച്ചു. അല്പം അസൂയയും അയാൾക്കു അക്കാൎയ്യത്തിൽ തോന്നാതിരുന്നില്ല.

"അറിയാൻ പാടില്ല. അയാൾ വന്നുചേൎന്നിട്ടു പതിനാലുദിവസത്തോളം വരും."

"ഒരു പക്ഷേ പിതാവിൻെറ അതിഥിയായി വന്നതാ യിരിക്കാം."

റോസ നൈസ്സർഗ്ഗികമായ മധുരഹാസത്തെ ചൊരിഞ്ഞു.

"അതു ശരിയാണെന്നു തോന്നുന്നു. അയാൾ പലതും വളരെ സൂക്ഷ്മത്തോടു നോക്കുന്നുണ്ട്. അച്ഛനെ അയാൾ സംശയിക്കുകയില്ല" എന്നു റോസ തുടർന്നു.

"പിന്നെ ആരെയാകാം."

"എന്നെയായിരിക്കാം. അയാൾ സൂക്ഷിക്കുന്നതു്."

"റോസയേയോ?"

"എന്തുകൊണ്ടു പാടില്ല."

"ശരിയായിരിക്കാം. വിവാഹം നിശ്ചയിച്ച വല്ലവരും വന്നിരിക്കാം. അതു സാധാരണവുമാണല്ലൊ."

വാൻബീൽ ചെറുതായൊരു വീർപ്പുവിട്ടു. അതു അവൾ പ്രത്യേകം സൂക്ഷിച്ചു.

"ഞാൻ ഒന്നും പറയുന്നില്ല."

"അതുപോട്ടെ നിന്നെത്തന്നെ അയാൾ അന്വേഷിച്ചു വന്നിരിക്കാമെന്നു നീ എങ്ങനെ അറിഞ്ഞു."

"എൻെറ ആശങ്കകൾതന്നെ."

"റോസേ! വാസ്തവം പറയൂ. അയാൾക്കൊപ്പം എനിക്കും ചിലതു അറിയേണ്ടതുണ്ടു്."

"അയാൾ പലപ്പോഴും മറോ - ജയിലിൽ വന്നുകൊണ്ടിരുന്നു. ഞങ്ങൾ ഇവിടെ വന്ന വിവരമറിഞ്ഞു അയാളും വന്നിരിക്കുകയാണു്. മുമ്പു വന്നുകൊണ്ടിരുന്നതു് അവിടത്തെ കാണുമെന്നുള്ള ഭാവത്തിലാണു്."

"എന്നെ കാണുന്നതിനോ?"

"അതേ."

"അയാൾ കള്ളമായിരിക്കാം അപ്പോൾ പറഞ്ഞതു്. അവിടത്തെ നല്ല പരിചയമില്ലെന്നു അയാൾ അച്ഛനോടു പറയുന്നതു കേട്ടു."

"റോസേ! നീ പോയി സകല വിവരവും അറിഞ്ഞു കൊണ്ടുവരണം. അതാണിപ്പോൾ അത്യാവശ്യമായിട്ടുള്ളതു്."

"അയാൾ സ്നേഹിതന്മാരിലൊരാളല്ല എന്നു് അറിയാമോ."

വാൻബീലിൻെറ മുഖം ചുവന്നു.

"റോസേ, എനിക്കു സ്നേഹിതന്മാരില്ല. എന്നെ വളൎത്തിയ മുത്തശ്ശി മാത്രമേ എൻെറ ബന്ധുവായുള്ളൂ. അവരെ നിനക്കറിയാമല്ലോ. അല്ലാതെ എനിക്കാരുമില്ല."

"എന്നാൽ ഞാൻ ഒരു കാൎയ്യം പറയാം. തോട്ടത്തിൽ പൂച്ചട്ടിക്കടുത്തു ഞാൻ ഇരുന്നപ്പോൾ രണ്ടുമൂന്നു ദിവസമായി ഒരു നിഴൽ ദൂരത്തു കണ്ടുതുടങ്ങി. അപ്പോൾ നേരം സന്ധ്യയാകും. ഞാൻ എഴുന്നേററു് അല്പദൂരം നടക്കും. നിഴൽ ആ സമയത്തു കാണുകയില്ല. ആ നിഴൽ ഇയാളായിരിക്കാം. എന്നെത്തന്നെയാണു് സൂക്ഷിക്കുന്നതു്."

"കുട്ടീ, നിന്നെ സ്നേഹിക്കുന്നവനാണു് അയാൾ എന്നു തോന്നുന്നു. ചെറുപ്പക്കാരനാണോ?"

വാൻബീൽ റോസായുടെ മുഖത്തു നോക്കി. അവൾ വിളറി ജീവച്ഛവംപോലെ നിൽക്കുന്നതായിട്ടാണു് അയാൾ കണ്ടതു്.

"എന്തെല്ലാം ചോദിക്കുന്നു. ചെറുപ്പമോ? വയസ്സെത്ര? നന്നായി. അയാൾക്കു വയസ്സു അൻപതിൽ കൂടുതൽവരും. കറുത്ത ആ തടിയൻ എന്നെ സ്നേഹിക്കുന്നുവെന്നോ?"

"അയാളുടെ പേരെന്തു്?"

"ജേക്കബ്ബ് ഗൈസൽ."

"ഈ പേരുള്ള ആളെ എനിക്കു അറിഞ്ഞുകൂടാ. ഒരുപക്ഷേ അയാൾ നിന്നെ സ്നേഹിക്കുന്നതായി നടിക്കുന്നുണ്ടെങ്കിലും നീ അയാളെ സ്നേഹിക്കരുതു്. അതു ചീത്തയാണു്."

അവൾ ലജ്ജകൊണ്ടു മുഖംതാഴ്ത്തി.

"ഞാൻ എഴുതാം. അതു ശരിയാണോ എന്നു പറഞ്ഞു അവൾ വിഷയത്തെ മാററി."

"അതിരിക്കട്ടെ. വിത്തു് ഏതുസ്ഥിതിയിലിരിക്കുന്നു."

അതേരീതിയിൽ വാൻബീലും സംഭാഷണവിഷയത്തെ മാററി.

"അവിടത്തെ നീലാംബുജം ഏതു സ്ഥിതിയിലിരിക്കുന്നു."

"റോസ, അതു ഭംഗിയായി മുളച്ചുവരുന്നു. മുളവന്നിട്ടു രണ്ടുമൂന്നായി. നീലിമ എങ്ങും വ്യാപിച്ചിട്ടുണ്ടു്. രാവും പകലും ഞാൻ അതിനെമാത്രമേ സൂക്ഷിക്കുന്നുള്ളു. തോട്ടത്തിൽ ആരേയും അടുപ്പിക്കാതെ നീ പ്രത്യേകം സൂക്ഷിക്കണം. വിരോധികൾ നമ്മെ ചതിക്കരുതു്."

"എനിക്കു പോകാൻ സമയമായി. അച്ഛൻ ഉണരും മുമ്പു പോകണം."

പിന്നീടു് അവൾ വേറെ എന്തോ ചിന്തിക്കുന്ന രീതിയിൽ നിശ്ചലയായി മിഴികൾ ദൂരത്തുള്ള വൃക്ഷാഗ്രങ്ങളിൽ പതിപ്പിച്ചുനിന്നു.

"അതെന്താ കേൾക്കുന്നതു്?"

"ആരോ വരുന്നപോലെ തോന്നുന്നു."

"ആരാണു്?"

"എനിക്കറിഞ്ഞുകൂടാ."

"നിൻെറ അച്ഛനായിരിക്കാം."

"തീർച്ചയായിട്ടും അല്ല."

"പിന്നെ ആരാണു്?"

"ജേക്കബ്ബായിരിക്കാം."

അവൾ പെട്ടെന്നു ഏണിപ്പടിക്കുസമീപം ചെന്നുനിന്നു. അപ്പോൾ വാൻബീൽ അസ്വസ്ഥചിത്തനായി പുറത്തേയ്ക്കു നോക്കി. അയാളുടെ ഹൃദയം വേഗംവേഗം തുടിച്ചു. അതിലും കൂടുതലായി ഒരു വേദന അവൾ അനുഭവിക്കുന്നുണ്ടായിരുന്നു.

അടുത്തദിവസവും കഴിഞ്ഞു. ജയിലർ ദിവസംതോറും രണ്ടുംമൂന്നും പ്രാവശ്യം മുറി പരിശോധിക്കുക സാധാരണമാ

ണു്. എന്നാലും തടവുകാരനിൽ ഒരു കുററവും ആരോപി ക്കാൻ അയാൾ അപ്രാപ്തനായി. വാൻബീലിനു പൂച്ചട്ടിയെ സൂക്ഷിക്കേണ്ട ഒരു വലിയ ഭാരമുണ്ടായിരുന്നു. അയാൾ അ തിനെ ഒരു കയററിൽ കെട്ടി ജനാലയുടെ താഴത്തു പടൎന്നു പിടിച്ചുകിടക്കുന്ന ചെടികളുടെ ഇടയിൽ ഒളിച്ചുവെയ്ക്കും. രാത്രി മുറിയിൽ എടുത്തു സൂക്ഷിക്കും. ഇങ്ങനെ എട്ടുദിവസം പോയി മറഞ്ഞു.

ജയിലൎക്കു ഒരു സംശയവും തടവുകാരനിൽ തോന്നി യില്ല. ഒരു പ്രഭാതത്തിൽ വാൻബീൽ മുളച്ചുവരുന്ന നീലാം ബുജത്തെനോക്കി രസിച്ചുകൊണ്ടിരിക്കുമ്പോൾ ജയിലർ മുറി യ്ക്കകത്തു കടന്നു. അയാളുടെ കാലുവെയ്പു കെട്ടിടത്തെ ഒന്നു ലച്ചു.

അനാശാസ്യമായി എന്തോ തടവുകാരൻെറപക്കൽ ഇരിക്കുന്നതു കണ്ടു് ജയിലർ അയാൾക്കുസമീപം പോയി പൂ ച്ചട്ടിയിൽ കൈവച്ചു.

കാലു വഴുകി നിലത്തു പതിച്ചപ്പോൾ താൻ വച്ചുകെ ട്ടിയ കൈതന്നെ തനിക്കു് അപകാരംചെയ്യാൻ തുനിയുന്നതു കണ്ടു തടവുകാരൻെറ ഹൃദയം പൊടിഞ്ഞുപോയി.

"നിങ്ങൾ എന്തുചെയ്യുന്നു?"

സിംഹഗൎജ്ജനംപോലെ ഇതു തടവുകാരൻെറ ചെവി കളിൽ പ്രവേശിച്ചു. തീരെ ഭയപ്പെടാതെ വാൻബീൽ ഉത്ത രംപറഞ്ഞു.

"ഞാൻ വിശേഷിച്ചൊന്നും പ്രവൎത്തിക്കുന്നില്ല."

"കള്ളാ ഞാൻ കണ്ടുപിടിച്ചുപോയി. ഒരു പൂച്ചട്ടി യും അതുനിറച്ചു മണ്ണും. തീൎച്ചയായും ഇനിയും ദ്രോഹപ്രവൃ ത്തിക്കു തുനിയുകയാവാം."

ജയിലർ കൈകൊണ്ടു മണ്ണിളക്കാൻ ഭാവിച്ചു. "സൂ ക്ഷിച്ചുവേണം മണ്ണിളക്കാൻ" എന്നു വാൻബീൽ അയാളോടു പറഞ്ഞു.

"എന്താണു് സൂക്ഷിക്കാനുള്ളതു്?"

"സൂക്ഷിച്ചില്ലെങ്കിൽ കുരുപ്പു് ഒടിഞ്ഞുപോകും."

വാൻബീൽ പരവശഹൃദയനായിനിന്നു. വിയർപ്പുതുള്ളികൾ പൊടിഞ്ഞു് ഒഴുകിത്തുടങ്ങി.

ജയിലർ അതൊന്നും വകവയ്ക്കാതെ സുന്ദരമായ കുരുന്നിനെ ഒടിച്ചു നാശമാക്കി. ആ ചട്ടിയിലുണ്ടായിരുന്ന മണ്ണിനെ എങ്ങും വാരിവിതറി. തടവുകാരൻ കൈക്കുപിടിച്ചു അയാളുടെ സാഹസത്തെ തടഞ്ഞു.

"നീലാംബുജത്തെ ഒന്നും ചെയ്യരുതെന്നു" വീണ്ടും അയാൾ അപേക്ഷിച്ചു.

കുരുന്നു നശിച്ചതു വാൻബീൽ അറിഞ്ഞില്ല.

"നീലാംബുജമോ? രാജദ്രോഹികൾ എന്തെല്ലാം പ്രവർത്തിക്കുകയില്ല."

"അതിൽ തൊടരുതെന്നു ഞാൻ പറയുന്നു."

"ഞാൻ പട്ടാളക്കാരെ വിളിച്ചു തന്നെ ശിക്ഷിക്കുന്നതായിരിക്കും."

"ആരെ വേണമെങ്കിലും വരുത്തിക്കൊൾക" എന്നു ഭയരഹിതനായി പറഞ്ഞു.

ജയിലർ കോപാന്ധനായി ഒടിഞ്ഞ കുരുന്നിനെ എടുത്തു ദൂരത്തെറിഞ്ഞു.

വാൻബീലിന്റെ ജീവനും അപ്പോൾ ഒന്നു പിടഞ്ഞു. ജയിലരുടെ മുഖത്തു് അയാൾ അല്പനേരം സൂക്ഷിച്ചുനോക്കി ഒരലർച്ചയോടുകൂടി പൂച്ചട്ടിയും മണ്ണും രണ്ടുകൈകൊണ്ടും തൂക്കിയെടുത്തു വീശി. ഒരു മാത്ര കഴിഞ്ഞുവെങ്കിൽ അതു് ജയിലരുടെ മസ്തകത്തെ തകർക്കുമായിരുന്നു.

അതിനുമുമ്പു് 'അരുതു്' എന്നൊരു മധുരസ്വരം അയാളെ നിശ്ചേഷ്ടനാക്കി. ഉയർത്തിയ പൂച്ചട്ടിയെ തടവുകാരൻ താഴത്തുവച്ചു.

നീലനിറംകലർന്ന കുരുന്നിനെ നോക്കി വാൻബീൽ

കണ്ണീർ പൊഴിച്ചു. റോസ അച്ഛന്റെ അവിവേകത്തെ നിർദ്ദയം അപലപിച്ചു.

"അച്ഛൻ എന്തു ഹാനിവരുത്തി എന്നുള്ളതു് അറിയുന്നില്ല. മനുഷ്യർതമ്മിൽ കരുണയോടുവേണം പെരുമാറാൻ."

പിതാവു ദേഷ്യംകൊണ്ടു വിറച്ചു.

"മൂഢേ! നീ മിണ്ടാതിരിക്ക. നീയല്ല എന്നെ ശാസിപ്പാൻ."

"കഷ്ടം! നിർഭാഗ്യവാനാണു ഞാൻ."

എന്നു വാൻബീൽ ദീനസ്വരത്തിൽ പറഞ്ഞു.

അപ്പോൾ ഹൃദയമലിയിക്കുന്ന മൃദുസ്വനത്തിൽ "പോട്ടെ ഇനിയും വിത്തുണ്ടല്ലോ" എന്നു റോസാ സമാധാനം പറഞ്ഞു.

"ഒരുലക്ഷം ഗിൽഡർ ഉണ്ടായിരുന്നുവെങ്കിൽ ഞാൻ അതിനുവേണ്ടി കൊടുക്കുമായിരുന്നു." എന്നു പുഷ്പബന്ധു പറഞ്ഞു.

"ജയിലല്ല അങ്ങനെയുള്ള കൃഷിക്കു സ്ഥാനം. അതു സ്വന്തഭവനത്തിൽ വേണം. ദൈവാധീനത്താൽ ഞാൻ കണ്ടുപിടിച്ചു."

"അച്ഛൻ ഇത്ര നിർദ്ദയനാണോ?"

"കുഞ്ഞേ, നീ ഇക്കാര്യത്തിൽ ഒന്നും പറയേണ്ട. ഞാൻ മനഃപൂർവ്വം നശിപ്പിച്ചതുതന്നെ. അയാൾ ഇനി വല്ലതും കാണിച്ചാൽ ശിക്ഷ വേറെയാണു്."

"ഇതിനു തക്കശിക്ഷ ദൈവം തരും" എന്നു വാൻബീൽ കരൾകൊണ്ടു ശപിച്ചു.

ജയിലർ ഉടൻ മുറിയിൽനിന്നും പോയി,

"എന്റെ ചെടിയെങ്കിലും പൂക്കുമല്ലോ" എന്നു റോസ സമാധാനം പറഞ്ഞിട്ടു് ഒരു മിന്നൽപിണറുപോലെ പോയി മറഞ്ഞു.

---

# XII

റോസ അവിടെനിന്നും മറഞ്ഞപ്പോൾ വാൻബീൽ വിചാരമഗ്നനായിത്തീൎന്നു. ആ ചെറുമോഹിനി അവിടെ ഇല്ലായിരുന്നുവെങ്കിൽ തീൎച്ചയായും അയാൾ ആത്മഹത്യചെയ്യുമായിരുന്നു. മുളച്ചു, കമനീയച്ഛവി തൂകേണ്ടതായ നീലാംബുജത്തെ ജയിലർ നശിപ്പിച്ചതുമുതൽ വാൻബീലിന്റെ പ്രകൃതവും, ജീവിതത്തിലുള്ള ആകാംക്ഷയും നിരാശയ്ക്കു വിധേയത്വം വഹിച്ചു പോന്നു.

പതിവുപോലെ റോസ മുറിക്കരികത്തുപോകാറുണ്ടു്. കഴിഞ്ഞ അദ്ധ്യായത്തിലെ സംഭവം നടന്നതിനു അടുത്തദിവസം രാത്രിയിൽ റോസ വിശേഷമായി ചിലതു പറവാനുള്ള ബദ്ധപ്പാടോടു് അഴിക്കരികത്തു ചെന്നു നിന്നു. പിതാവു ഇനിമേൽ പുഷ്പം വളൎത്തുന്ന കാൎയ്യത്തിൽ തടവുകാരനെ പഴിക്കുകയില്ലെന്നു അവൾ സൂചിപ്പിച്ചു.

“അതെങ്ങനെ അറിഞ്ഞു” എന്നു് വാൻബീൽ ചോദിച്ചു.

“അച്ഛൻ പറഞ്ഞു.”

“നീ എന്നെ ആക്ഷേപിക്കയാണോ?”

“അങ്ങനെയല്ല. ഞാൻ സത്യമേ പറയാറുള്ളു. അച്ഛൻ ഇപ്പോൾ പശ്ചാത്തപിക്കുകയാണു്.”

“അതിനു വളരെ താമസിച്ചുപോയല്ലോ.”

“ഇതുതന്നെ അച്ഛന്റെ സ്വന്ത ബുദ്ധിയിൽ തോന്നിയതല്ല.”

“പിന്നെ ആരുടെ നിർബന്ധപ്രകാരമാണു്?”

“കൂട്ടുകാരൻ കണക്കിലധികം ശാസിച്ചു.”

“ഹാ, ജേക്കബ് നിന്നെ വിട്ടു പിരിയുന്നില്ല. അല്ലേ.”

“കഴിയുന്നതും അങ്ങനെതന്നെ.”

വാൻബീലിന്റെ മനോവ്യാപാരങ്ങളെ ശരിയായും അറിഞ്ഞിരുന്ന റോസ ചിരിച്ചുപോയി. അപ്പോൾ നീലാംബു

ജ്ഞങ്ങൾ ആലോലമാരുതനിൽ ചാഞ്ചാടി സമുല്ലസിക്കുന്ന കാഴ്ചയും, രാമണീയകവും അവളിൽ അംഗംപ്രതി പ്രതിഭാസിച്ചു. അവൾ തുടർന്നു.

"അച്ചൻെറ സാഹസത്തെ അറിഞ്ഞപ്പോൾ അയാൾ അദ്ദേഹത്തെ ചുട്ടുകളയുമെന്നു തോന്നി. "ആ കുരുന്നിനെ നശിപ്പിച്ചോ" എന്നു് അയാൾ ചോദിച്ചു."

"അതേ ഞാൻ ഒടിച്ചു മുറിയിൽ എറിഞ്ഞു" എന്നു അച്ചൻ പറഞ്ഞു.

"ജയിലർ! എന്നാൽ അതു തീരെ അവിവേകമായിപ്പോയി. ആ പ്രവൃത്തി ദൈവം എങ്ങനെ സഹിക്കും."

"ഈ അഭിപ്രായംകേട്ട് അച്ചൻ സങ്കോചം കലർന്നു നിന്നു."

"സ്വപ്നം കാൺകയാണോ? എന്നു ജേക്കബ്ബു് അച്ചനോടു ചോദിച്ചു."

"ഹാ എത്ര ദയാലുവാണു് ജേക്കബ്ബു്" എന്നു വാൻബീൽ ഉച്ചരിച്ചു.

"എന്തിനേറെ അച്ചനെ അയാൾ സങ്കടപ്പെടുത്തി."

"ഇനിയും രണ്ടു വിത്തു കാണണമെന്നു് അയാൾ അച്ചനോടു പറഞ്ഞു."

അതുകേട്ടു വാൻബീൽ ആശ്ചര്യത്തിൽ മുഴുകി "അയാൾ അതു ചോദിച്ചോ?" എന്നു് സംശയം തീർക്കാനായി വീണ്ടും ചോദിച്ചു.

"എന്നാൽ രണ്ടും കണ്ടുപിടിച്ചു എടുക്കാമെന്നു് അച്ചൻ പറഞ്ഞു."

"അവയെപ്പററി അന്വേഷണംനടത്തണമെന്നു് ജേക്കബ്ബു് അച്ചനെ നിർബന്ധിച്ചു. പിന്നീടു് അവർ രണ്ടുപേരും പുറത്തുപോയി. ഞാനും അവരെ പിന്തുടർന്നു."

"ഞാൻ അച്ചനെ വിളിച്ചു സ്വകാര്യമായി അച്ചൻ

കുരുന്നിനെ ഒടിച്ചതിൽ തടവുകാരനു ക്രമത്തിലധികം സങ്കടമുണ്ടെ"ന്നുപറഞ്ഞു. "അതു പെട്ടെന്നുണ്ടായ ദേഷ്യത്താൽ ചെയ്തതാണെന്നു" അച്ഛൻ അഭിപ്രായപ്പെട്ടു. അപ്പോൾ ജേക്കബ്ബ് എന്തോ അവഗാഢമായി ആലോചിക്കുന്നുണ്ടായിരുന്നു."

"വിത്തുകളെപ്പററി അവർ തമ്മിൽ സംസാരിച്ചുകൊണ്ടിരുന്നു. ഞാൻ ഒന്നും അറിയാത്ത ഭാവത്തിൽ ഇത്രയും സൂചിപ്പിച്ചു."

"നശിപ്പിച്ചതു് ഈ നീലാംബുജത്തിനെയാണു്. തടവുകാരൻ അതിനെ ജീവനുതുല്യം സ്നേഹിച്ചുപോന്നു. ഊണും ഉറക്കവും, അതിലേക്കുവേണ്ടി അയാൾ സംത്യജിച്ചിരുന്നു."

"അതുകേട്ട അച്ഛൻ ഇങ്ങനെ പറഞ്ഞു. 'കുഞ്ഞേ! ഞാൻ ആലോചിക്കാതെ ചെയ്തുപോയതാണിതു്." പിന്നീട്ട ജേക്കബ്ബ് അച്ഛനോടു് വളരെനേരം സംസാരിച്ചുകൊണ്ടിരുന്നു."

ജേക്കബ്ബ് അച്ഛനോടു വിത്തുകളെ അന്വേഷിക്കുന്നകാര്യത്തെക്കുറിച്ചു വളരെ നിഷ്കർഷിച്ചു.

ജേക്കബ്ബ്:—"വിത്തുകളെക്കുറിച്ചു അന്വേഷിക്കണം."

"അച്ഛൻ: —"എവിടെ അന്വേഷിക്കണം."

"ജേക്കബ്ബ്:—മുറിയ്ക്കകത്തുമാത്രം നോക്കിയാൽമതി."

"അച്ഛൻ;—"അവിടെ ഇല്ലെങ്കിൽ."

ഇത്രയുംകേട്ടപ്പോൾ വാൻബീലിന്റെ ഹൃദയം ക്രമാതീതം ത്രസിച്ചു എന്തോ ഒരു ദുശ്ശക്തി നിമിഷംതോറും തന്റെ അധഃപതനത്തിനു പ്രയത്നിച്ചുകൊണ്ടിരിക്കുന്നതായും താൻ സ്വാന്തരംഗത്തിൽ ചിരകാലമായി വിനിർമ്മിക്കുന്ന ആശാസൌധം എന്നെന്നേക്കും അപൂർണ്ണാവസ്ഥയിൽത്തന്നേയിരിക്കണമെന്നുവിധിച്ചിട്ടുള്ളപോലേയും തോന്നി.

വാൻബീൽ തന്റെ പ്രണയിനിയുടെ അനർഗ്ഗളവാഗ്വിലാസത്തെ തടഞ്ഞിട്ടു "തീർച്ചയായും. അയാൾ എന്റെ

ബോധവിരോധിയായിരിക്കണം" എന്നു ചിന്താവിഷ്ടനായി ഉച്ച രിച്ചു.

"അതു വാസ്തവമായിരിക്കാം." എന്നു റോസ ശരി വെച്ചു.

"റോസേ, പറയുക; ഇനിയും എന്തെല്ലാമാണ് ആ പരമദുഷ്ടൻ ആലോചിച്ചതു്?"

"പിന്നീടൊന്നുംപറഞ്ഞില്ല, ഇയ്യാളായിരിക്കാം തോട്ട ത്തിൽ നിഴൽപോലെ പോയതു്."

"തീർച്ചയായും അയാളായിരിക്കണം."

"നിൻെറ പെരുമാററമെല്ലാം അയാൾ സൂക്ഷിച്ചു ഗ്ര ഹിച്ചിരിക്കുമല്ലോ?"

"അതേ."

"അയാൾ തീർച്ചയായും നിന്നെ സ്നേഹിക്കുന്നുണ്ടു്."

"ആരെയാണു്?"

"നിന്നെയല്ല നിശ്ചയമായിട്ടും."

ഇതു പറഞ്ഞിട്ടു് അയാൾ നിവന്നൊരു നെട്ടശ്വാസം വിട്ടു.

"പിന്നെ ആരെയാണു്?"

"നീലാംബുജത്തെയാണു്, അതിനെയുമല്ല. ഒരു ലക്ഷം ഗിൽഡറിനെയാണു്."

"അക്കാര്യം തീർച്ചയാണോ."

"അതിനു സംശയമില്ല."

"എന്നാൽ ഞാൻ എന്തു ചെയ്യണം."

"അതു ഞാൻ പറയാം. തോട്ടത്തിൽ പോയി വിത്തു പാകിയിട്ടുള്ള പൂച്ചട്ടിയെ അയാൾ കാണാതെ ഒരിടത്തു എടു ത്തുസൂക്ഷിക്കണം. എന്നിട്ടു് അതേസ്ഥാനത്തു വേറൊരു പൂ ച്ചട്ടിയിൽ വല്ലതും നട്ടു വെള്ളവും ഒഴിക്കണം തിരിച്ചുവന്നു മുറിയ്ക്കകത്തിരുന്നു അയാളെ സൂക്ഷിക്കണം."

"ഞാൻ അങ്ങനെ ചെയ്യാം."

വാൻബീലിൻെറ നശിച്ചുപോയ നീലാംബുജത്തിൻെറ

ഓൎമ്മവന്നു. അയാൾ "ഗദ്ഗദത്തോടു്" "റോസേ നിന്റെ അച്ഛൻ ഇത്ര നിൎദ്ദയനാണെന്നു ഞാൻ അറിഞ്ഞില്ലല്ലോ" എന്നു പറഞ്ഞു.

"അതിനെന്തു്? അദ്ദേഹം ചെടിവളൎത്തുന്നതിനുവേണ്ട സൌകൎയ്യം ചെയ്തുതരാമെന്നു് ഏറ്റിട്ടുണ്ടു്. ശേഷിച്ച വിത്തുകളെ സൂക്ഷിച്ചു് കൃഷിചെയ്യണം. നമുക്കു് നല്ലനല്ല പുഷ്പങ്ങൾ എടുക്കാൻ കഴിയും. അവ സമ്മാനത്തിനും വഴികാട്ടിത്തരും."

"അങ്ങനെ ചെയ്യാം."

അപ്പോൾ അവളുടെ മുഖത്തു് ഒരു ദിവ്യപ്രഭ വിതരണംചെയ്തു. വാൻബീൽ അതുകണ്ടു് ഒരു നെടുവീൎപ്പിട്ടു.

"റോസേ! എന്റെ ജീവിതം നിന്റെ തോളിലാണു് ഞാൻ അൎപ്പിച്ചിരിക്കുന്നതു്. ഓമനയുടെ സഹായമില്ലെങ്കിൽ തീൎച്ചയായും ഇതിനുമുമ്പുതന്നെ ഞാൻ മരിക്കുമായിരുന്നു. ഇനി ഒരു വിത്തുമാത്രമേ ശേഷിച്ചിട്ടുള്ളു. നിന്റെ നീലാംബുജത്തെ നീ വേണ്ടുംവണ്ണം സൂക്ഷിക്കണം. ശേഷം വിധിപോലെ വരട്ടെ."

അവൾ കരയാനുള്ളഭാവം പ്രകാശിപ്പിച്ചു.

"ഞാൻ അവിടത്തേക്കുവേണ്ടി എന്തിനും തയ്യാറാണു്. പക്ഷെ, അങ്ങു് നീലാംബുജത്തെ അല്ലാതെ വേറെ ആരേയും സ്നേഹിക്കുന്നില്ലല്ലോ."

പിന്നീടു് അവൾ അവിടെ നിന്നില്ല. അവൾക്കു തടവുകാരനെറാനേക്കുണ്ടായിരുന്ന അതിരററ സ്ഥായി പെട്ടെന്നു കുറഞ്ഞു. എന്നുമാത്രമല്ല ഇനിമേലാൽ അയാളെ കാണുവാൻ പോകയില്ലെന്നു് അവൾ ദൃഢനിശ്ചയവും ചെയ്തു. അന്ത്യം് അവളുടെ മനസ്സുമടിച്ചു.

ഏകാകിയായി, സദാ ഭ്രമിച്ചുകൊണ്ടിരിക്കുന്ന പ്രപഞ്ചചക്രത്തിൽനിന്നും നീങ്ങി അതിന്റെ ഒരററത്തു ബന്ധനത്തിലാക്കപ്പെട്ട ആ സാധുജീവിക്കു പ്രണയനിലയനമായ തരുണീരത്നത്തെക്കുറിച്ചും പ്രകാശപ്രചുരിമ ചൊരിയുന്ന നീ

ലാംബുജത്തെപ്പററിയും അറിയാൻ പിന്നീട് ഒരു മാൎഗ്ഗവും തുറന്നുകണ്ടില്ല. വാൻബീൽ പുഷ്പത്തെമാത്രമേ സ്നേഹിക്കുന്നുള്ളു എന്നു അവൾ തെററിദ്ധരിച്ചു. അതിനുമാത്രമേ ആ പുഷ്പബന്ധുവിൻെറ ഹ്രസ്വമായ ഹൃദയാരാമത്തിൽ സ്ഥാനമുള്ളു എന്നും അവൾ അന്യഥാ ധരിച്ചു. അതെത്രയോ അബദ്ധമാണെന്നു അവൾ അറിഞ്ഞില്ല. ബന്ധനസ്ഥൻെറ വാക്കുകൾ അവളുടെ ധാരണയെ പലപ്പോഴും ശരിപ്പെടുത്തിക്കൊണ്ടിരുന്നു. അപ്പോഴൊക്കെ അവ അവളുടെ മനസ്സിൽ കാകോളവൎഷംപോലെ ശല്യപ്പെടുത്തിക്കൊണ്ടിരുന്നു. മനസ്താപം സഹിക്കവയ്യാതെ അവൾ കരഞ്ഞു. കണ്ണുനീർകണങ്ങൾ അവളുടെ ലോലവും അരുണവുമായ കവിൾത്തടത്തിലൂടെ ഒഴുകിയിറങ്ങി വസ്ത്രങ്ങളിൽ വീണു. അവളുടെ തുടുത്ത കപോലദേശം വിറച്ചു. അധരം കൂടുതൽ ചുവന്നു.

അന്നത്തെ രാത്രിയിൽ വാൻബീലിനു നിദ്ര ലഭിച്ചില്ല. റോസയെപ്പററി ചിന്തിച്ചുചിന്തിച്ചു നേരംപോക്കി. എന്നിട്ടും ഉറക്കം വന്നില്ല, നേരം വെളുക്കാറുമായില്ല. മൂന്നുമണിസമയത്തു് അയാൾ ഉറങ്ങാൻ ആരംഭിച്ചു. അന്നു നീലാംബുജത്തെപ്പററിയുള്ള ചിന്ത അയാളുടെ ഹൃദയത്തിൽ സ്ഥലം പിടിച്ചതേയില്ല. പിന്നെയോ—റോസയുടെ—അതേ ആ നയനമോഹിനിയുടെ—നീലനയനങ്ങളായിരുന്നു അയാളുടെ വിശാലമായ മനോദൎപ്പണത്തിൽ നിഴലിട്ടതു്.

അതേ നിശയിൽ റോസയ്ക്കും നിദ്രയുടെ പരിരംഭണം സിദ്ധിച്ചിരുന്നില്ല. അവൾ പലതും വിചാരിച്ചു നേരംവെളുപ്പിച്ചു. പ്രഭാതത്തിൽ, "ഇനി ഒരിക്കലും ആ ഇരുമ്പഴികളെ ദൎശിക്കുകൂടെ ചെയ്യുകയില്ലെ"ന്നു അവൾ ദൃഢനിശ്ചയം ചെയ്തു.

നീലാംബുജത്തിൻെറ കഥ അറിവാൻ ആ സാധു കാത്തിരിക്കുമെന്നു മധുരാലാപിനിയായ റോസയ്ക്കു നല്ലപോലെ അറിയാമായിരുന്നു. തൻെറ ആഗമനത്തെ പ്രതിനിമിഷം

പ്രതീക്ഷിക്കുന്നുണ്ടെന്നും അവൾക്കറിയാം. എന്നാൽ അവിടെ പോകേണ്ട എന്നു് എന്തുകൊണ്ടോ അവൾ നിശ്ചയിച്ചു. നിരാശയിൽ കഴിയുന്നതിലുംഭേദം പഠിക്കുക എന്നുകരുതി റോസ പുസ്തകമെടുത്തു വായനതുടങ്ങി. നല്ലപോലെ വായിക്കുന്നതിനു് അവൾക്കു് അപ്പോൾ കഴിയുമായിരുന്നു. തന്റെ ഗുരു വാൻബീലല്ലാത്തപക്ഷം, മററാരോടും ശിഷ്യപ്പെടാതെ കഴിക്കാൻതക്കവണ്ണം അവൾ വായിക്കാനും എഴുതാനും പരിശീലിച്ചിരുന്നു. കാൺനീലിയസ്സ് കൊടുത്ത ബൈബിൾ അവൾ തടസ്സമൊന്നുംകൂടാതെ വായിച്ചു.

അപ്പോൾ, യാദൃച്ഛികമായി വാൻബീൽ എഴുതിയ വാചകങ്ങൾ അവൾ കാണാനിടയായി. അതു വായിച്ചുതീർന്നപ്പോൾ അവളുടെ കണ്ണുകൾവീത്തു ബാഷ്പകണം ചൊരിഞ്ഞു.

"ഹാ അദ്ദേഹം എന്നെ സ്നേഹിക്കുന്നു എന്നല്ലേ ഞാൻ അന്നു വിചാരിച്ചതു്."

അവൾ ദീർഘമായൊന്നു നിശ്വസിച്ചു. റോസ സാധുശീലവും, കരുണയും, പ്രണയവും തികഞ്ഞുള്ള ഒരു ബാലികയായിരുന്നു. അവൾ ലോകത്തിലെ കെട്ടുപാടുകളെ ശരിയായും അറിഞ്ഞിരുന്നില്ലെന്നു മാത്രമല്ല, അപ്പോഴപ്പോൾ അതിൽ സംഭവിക്കാവുന്ന വിഭ്രമഹാസങ്ങളെ അവൾ വാസ്തവസംഗതികളായി ഗണിക്കയും ചെയ്തിരുന്നു. തടവുകാരന്റെ സ്നേഹം ഒരിക്കലും കൂട്ടതലായി പുഷ്പത്തിൽ പതിഞ്ഞിരുന്നില്ല. നീലാംബുജത്തിനുസമീപം അവൾ ചെന്നുനിന്നാൽ വാൻബീൽ അവളെമാത്രമേ കടാക്ഷിക്കയുള്ളു. അതുണ്ടോ ആ പരിശുദ്ധമനസ്വിനി അറിഞ്ഞിരിക്കുന്നു!

വായനകഴിഞ്ഞു് അവൾ എഴുതാനാരംഭിച്ചു. അതു തല്ക്കാലം ക്ഷിപ്രസാദ്ധ്യമല്ലെന്നു തോന്നുകയാൽ വൃത്തിയായും വലിയ അക്ഷരത്തിലും കുറെ എഴുതിയതിനുശേഷം, അവൾ മിണ്ടാതിരുന്നു.

വാൻബീലിന്റെ ഹൃദയത്തിൽ പ്രണയം തുളുമ്പുകത

ന്നെ ചെയ്തു. നീലാംബുജം, അതു വിദൂരസ്ഥിതമായ ഭാവിയിൽ മിന്നിത്തിളങ്ങുന്ന ഒരു പുഷ്പം. അതിനെ അയാൾ അത്ര വകവച്ചില്ല. എന്നാൽ പ്രകൃതി എത്രയും മനോഹരമായി സൃഷ്ടിച്ചു സംസ്കാരംനല്കി വിശിഷ്ടമാക്കിട്ടുള്ള റോസയെ അയാൾ അധികം സ്നേഹിച്ചു. രാത്രി അവൾ വരുമോ ഇല്ലയോ എന്നുള്ള ആശങ്ക അയാളിൽ വർദ്ധിച്ചു. പകൽ മുഴുവനും അയാൾ ചിന്താമഗ്നനായിക്കഴിച്ചു. വേറെ ആരെയും പററി അയാൾ ചിന്തിച്ചില്ല. വല്ലവിധത്തിലും സായാഹ്നത്തെ അയാൾ ക്ഷണിച്ചുവരുത്തി. എന്നിട്ടും, സൂര്യൻ സമുദ്രത്തിൽ മുങ്ങിയില്ല. ആ അരുണബിംബത്തിൽനിന്നും ഏറ്റ താണും രശ്മികൾ വൃക്ഷങ്ങളുടെ ഇടയ്ക്കൂടെ കടന്നുവന്നു അയാളുടെ മുഖത്തെ തലോടി. അതു ഇഷ്ടപ്പെടാത്തമട്ടിൽ അയാൾ മാറിയിരുന്നു.

ഇരുട്ടുമൂടിയപ്പോൾ അയാളുടെ ഹൃദയം വേഗം വേഗം ശ്വസിച്ചുതുടങ്ങി. തലേദിവസം രാത്രിയിൽ റോസയോടു പറഞ്ഞ വാക്കുകൾ ഓരോന്നായി അയാൾ ആലോചിച്ചെടുത്തു. അവയിൽ ഏതാണു ഈ ശിക്ഷ തനിക്കു വിധിക്കാൻ പര്യാപ്തമായതെന്നു അയാൾ പരിശോധിച്ചു. ഒന്നും തിരിച്ചറിവാൻ സാധിക്കാതെ, ഏതോ ഒരു മോഹിനിയുടെ അംഗസ്പർശത്താൽ മഹനീയമായിത്തീൎന്ന ഇരുമ്പഴികളിൽനിന്നും കണ്ണെടുക്കാതെ അയാൾ നോക്കിയിരുന്നു.

മണി സ്വതേയുള്ള ട്രിക്, ട്രിക് ശബ്ദവും പുറപ്പെടുവിച്ചുകൊണ്ടിരുന്നു. അതു ഏഴടിച്ചു; എട്ടടിച്ചു; ഒമ്പതടിച്ചു. ഒടുവിലത്തെ മണിനാദം അയാളുടെ മനസ്സിൽനിന്നും നീങ്ങിയതേയില്ല.

പരിസരം നിശ്ശബ്ദതയിലാണ്ടു. തടവുകാരൻ തന്റെ നെഞ്ചത്തു കൈവച്ചുനോക്കി. ഹൃദയം വേഗംവേഗം തുടിച്ചു. അയാൾ നല്ലപോലെ ശ്രദ്ധിച്ചു. പുറത്തെങ്ങും മൃദുവായ കാലടികൾ കേൾപ്പാനില്ല. ഒരു ശബ്ദവും അവിടെ അ

ച്ചോഴില്ലാതായി. നേരം പിന്നെയും പോയി. മണി പത്തടിച്ചു. എന്നിട്ടും അയാൾ ആരെയും കണ്ടില്ല. പതിവുപോലെ തിന്മു പോകാനുള്ള സമയമായിട്ടും അവർ വന്നില്ല.

ഇഷ്ടക്കേടു പിണഞ്ഞ റോസ വാൻബീമിനെ തനിയെ വിട്ടിട്ടു സ്വന്തമുറിയിൽ ഇരുന്നു.

"ഹാ! ഞാൻ ഇത്രയും അർഹിക്കുന്നുണ്ടു്. സൌന്ദര്യധാമമായ റോസ സുഖമായിരിക്കയാവാം. ഞാനും അപ്രകാരം ചെയ്യാം."

ഇങ്ങനെ സമാധാനപ്പെട്ടു ധൈര്യമവലംബിച്ചിട്ടും അയാൾക്കു നിദ്ര ലഭിച്ചില്ല. കട്ടിലിൽ പോയി കിടന്നു; അയാൾക്കു മിഴികൾ അടഞ്ഞില്ല.

പ്രഭാതത്തിൽ എട്ടുമണിക്കു മുറിതുറന്നു ജയിലർ അകത്തു പ്രവേശിച്ചു. അയാൾ തടവുകാരന്റെ മുഖത്തു നോക്കിയില്ല.

വാൻബീമും അതുപോലെതന്നെ പെരുമാറി. മകളെക്കുറിച്ചു ചോദിക്കുന്നതിനു കുന്നിലധികം പ്രാവശ്യം അയാൾ അധരം ഉച്ചലിപ്പിച്ചു. എങ്കിലും, ജയിലരുടെ ക്രൂരതയെ ഓർത്തു അയാൾ മൌനമവലംബിച്ചതേയുള്ളു.

രണ്ടാമത്തെ തവണയും ജയിലർ വന്നു. വാൻബീൽ സംസാരിക്കാൻ തീർച്ചയാക്കി. മൃദുസ്വരത്തിൽ "മകൾക്കു സുഖം തന്നെയോ" എന്നു അയാൾ അച്ഛനോടു ചോദിച്ചു.

'അതേ' എന്നു ചുരുക്കത്തിൽ ജയിലർ മറുപടി കൊടുത്തു.

"അവിടെ ആക്കും സുഖക്കേടില്ലേ" എന്നു വീണ്ടും വാൻബീൽ ചോദിച്ചു.

"ഇല്ല" എന്നു ജയിലർ പറഞ്ഞു.

ഉടൻതന്നെ അയാൾ മുറിപൂട്ടീട്ടു പുറത്തുപോയി.

വാൻബീൽ വീണ്ടും ഏകാകിയായി. തലേദിവസത്തെ ഉൽക്കണ്ഠ കൂടുതൽ ശക്തിയോടുകൂടി അയാളെ അക്രമ

ണംചെയ്തു. അപ്പോഴം നേരം സന്ധ്യയായതേയുള്ളു. മണി ഏഴടിക്കുന്നതു് അയാൾ ശ്രദ്ധിച്ചു.

മൂന്നാമത്തും ജയിലർ വന്നു. ആ അവസരത്തിൽ മക്കളെ ഇങ്ങോട്ടു പറഞ്ഞയക്കാത്തതുകൊണ്ടു് അച്ഛനെ ഞെക്കി കൊല്ലുന്നതിനു വാൻബീൽ ആലോചിച്ചു. എന്തെന്നാൽ അച്ഛന്റെ തടസ്സംകൊണ്ടായിരിക്കാം അവൾ വരാൻ മടിക്കുന്നതെന്നു് അയാൾ പൂർണ്ണമായും വിശ്വസിച്ചിരുന്നു.

നീലാംബുജത്തെയും റോസയേയും അയാൾ ഒന്നിച്ചു ധ്യാനിച്ചു. ക്രമേണ അയാളുടെ ദേഹം തളരത്തുടങ്ങി. ഊണിലും ഉറക്കത്തിലും ആ യുവാവിനു ആസ്ഥ കുറഞ്ഞുവന്നു.

നാലാംദിവസവും ഇങ്ങനെ കഴിഞ്ഞു.

വാൻബീൽ അഴികളിൽ പിടിച്ചു പുറത്തുനോക്കി മനസ്താപിച്ചുകൊണ്ടു് നില്ക്കുന്നതു് ആർക്കും കാണാൻ കഴിയാത്ത ഒരു കാഴ്ചയായിരുന്നു. തോട്ടത്തിലെവിടെയെങ്കിലും അവൾ സഞ്ചരിക്കുന്നതു് കാണാമെന്നു് കരുതിയാണു് അയാൾ അപ്രകാരം ചെയ്തതു്. സമീപത്തുള്ള തോട്ടങ്ങളിലും അവളെ കണി കാണ്മാനില്ലായിരുന്നു. വൈകുന്നേരത്തും അയാൾക്കു കൊണ്ടുവന്ന ആഹാരം അതേ സ്ഥിതിയിൽതന്നെയിരുന്നു. വേലക്കാർ അതിനെ തിരിച്ചു കൊണ്ടുപോയി.

ജയിലർ തടവുകാരനെ ഒന്നു സൂക്ഷിച്ചു നോക്കിയ ശേഷം മടങ്ങിപ്പോയി "താമസിയാതെ അയാൾ മരിക്കും" എന്നു പറഞ്ഞു. അതു റോസ കേട്ടു് ഒന്നു ഞെട്ടി.

"അങ്ങനെ വരില്ല" എന്നു ജേക്കബ്ബ് തടഞ്ഞുപറഞ്ഞു.

"എന്തുകൊണ്ടു്. അയാൾ ആഹാരം കഴിക്കുന്നില്ല, ഉറങ്ങുന്നില്ല. വെറും വിചാരമഗ്നനായി മാത്രം കഴിച്ചുകൂട്ടുന്നു."

റോസയുടെ പാടലകോമളമായ വദനം കറുത്തു. ജീവ

നില്ലാതെ, ഒരു പാവയെപ്പോലെ ആ മോഹനാംഗി മനമുഴറി നിന്നുപോയി.

അവൾ സ്വന്തം മുറിയിൽ പ്രവേശിച്ചു കണ്ണീർ തുടച്ചു ശേഷം ഒരു കത്തെഴുതി. അതു വാൽബീൽ വെളുപ്പാൻകാലത്തു അഴിക്കരികിൽനിന്നും എടുത്തു നോക്കി.

“മനസ്താപിക്കണ്ട; നീലാംബുജം വളൎന്നു വരുന്നുണ്ടു്.”

ഇതാണു് അതിലെ വാചകം.

അതുകൊണ്ടും അയാളുടെ വ്യസനം ശമിച്ചില്ല. റോസയ്ക്കു സുഖക്കേടൊന്നുമില്ലെന്നും മനഃപൂൎവ്വമായി വരാതിരിക്കുന്നാണെന്നും അയാൾ തീരുമാനിച്ചു. അപ്പോൾ ദുഃഖം അയാൾക്കു സഹിക്കാൻ പാടില്ലാത്തവിധം വൎദ്ധിച്ചു.

ഒരുകീറു കടലാസ്സിൽ അതുപോലെ ഒരു കത്തെഴുതാൻ അയാൾ തീൎച്ചപ്പെടുത്തി.

“നീലാംബുജത്തെക്കുറിച്ചല്ല ഞാൻ മനസ്താപിക്കുന്നതു്. നിന്നെ കാണാതെയാണു്.”

ജയിലർ രാത്രി മുറിയ്ക്കകം പരിശോധിച്ചിട്ടു് പോയ ശേഷം ആ സന്ദേശത്തെ അയാൾ അഴിക്കു വെളിയിൽ ഇട്ടു. കാലടി കേൾക്കുന്നുണ്ടോ എന്നും തടവുകാരൻ ശ്രദ്ധിച്ചു. ആരെയും അവിടെ കാണ്മാനില്ല

“നാളെ വരും” എന്നൊരു ശബ്ദം മാത്രം മുറിക്കു ചുറ്റും മുഴങ്ങി മാറ്റൊലിക്കൊണ്ടു.

നാളെ എട്ടാമത്തെ ദിവസമാണു്. അവർ തമ്മിൽ കണ്ടിട്ടു ഏഴു ദിവസമായി.

---

## XIII.

അടുത്തദിവസം രാത്രി മുമ്പിലത്തെ പതിവനുസരിച്ചു ആരോ അഴിയ്ക്കടുത്തുവന്നു കമ്പിയിൽ കൈകൊണ്ടു് ശബ്ദമു

ണ്ടാക്കി. വാൻബീൽ അത്യാർത്തിയോടുകൂടി തിരിഞ്ഞുനോക്കി. റോസയുടെ സുകോമളവും സുപ്രസന്നവുമായ മുഖസരോജത്തെ അയാൾ സാനുകമ്പം അവലോകനംചെയ്തു. അവളുടെ കൈയിൽ ഒരു ചെറുവെളിച്ചം മാത്രം മിനുമിനുങ്ങുന്നുണ്ടായിരുന്നു.

വാൻബീലിൻെറ ശോഷിച്ചു വികൃതമായ ദേഹം കണ്ടു അവൾ വ്യസനിച്ചു.

"അവിടത്തേക്കു സുഖക്കേടാണോ?"

"സുഖക്കേടായിരുന്നു." എന്നു കഠിനമായ വ്യഥ അനുഭവിക്കുന്ന സ്വരത്തിൽ അയാൾ ഉത്തരം പറഞ്ഞു.

'ആഹാരം ഒന്നും കഴിക്കുന്നില്ലെന്നു അച്ഛൻ പറഞ്ഞു. എപ്പോഴും കിടക്കയാണെന്നും പ്രസ്താവിക്കയുണ്ടായി. അവിടത്തെ അന്തരാത്മാവിൽ സദാ വിടരുന്ന നീലാംബുജത്തിൻെറ സ്ഥിതിയെക്കുറിച്ചു ഞാൻ അവിടത്തെ അറിയിച്ചില്ലേ."

"അതിനു ഞാൻ മറുകുറി തന്നില്ലേ. വന്നതു കണ്ടപ്പോൾ അതു കിട്ടിയിരിക്കാമെന്നു ഞാൻ വിചാരിച്ചു."

"എനിക്കു അതുകിട്ടി."

"നീ വായിക്കാൻ പഠിച്ചതുകൂടാതെ നല്ലപോലെ എഴുതാനും പരിശീലിച്ചിരിക്കുന്നു. അതെൻെറ ഭാഗ്യംതന്നെ."

"കുറിമാനം എൻെറ സ്വന്തമാണ്. അങ്ങനെയെങ്കിലും സുഖമനുഭവിക്കട്ടെ എന്നു കരുതിയാണ് ഞാൻതന്നെ എഴുതിയതു്."

"സുഖമുണ്ടാകട്ടെ എന്നു കരുതിയോ?"

ഇങ്ങനെ ചോദിച്ചിട്ടു് അയാൾ അവളുടെ മുഖത്തു നോക്കി. അപ്പോൾ ആ യുവാവിൻെറ നേത്രങ്ങൾ തെളിഞ്ഞു മിന്നി.

അവൾ ഇങ്ങനെ പറഞ്ഞു:—

"അവിടത്തേക്കു ഏററവും ഇഷ്ടമുള്ള നീലാംബുജത്തെ

പ്പററി കണ്ടു സംസാരിക്കാമെന്നു കരുതിയാണ് ഞാൻ വന്നിട്ടുള്ളതു്."

ഇത്രയും ആ തരുണഹൃദയത്തിൽ കഠാരിയിറക്കിയപോലെ ശരിക്കുകൊണ്ടു. പുഷ്പത്തിന്റെ നേർക്കുള്ള അസൂയ മുഴുത്താണ് റോസ മനസ്സിലൊന്നു പുറത്തൊന്നായി ഇപ്രകാരം സംസാരിച്ചതു്.

"റോസേ, ഞാൻ നിന്നെമാത്രം വിചാരിച്ചു വ്യസനിച്ചു. വേറെ ആരെക്കുറിച്ചും എനിക്കു ചിന്തിക്കേണ്ടിയുണ്ടായിരുന്നില്ല. കുഞ്ഞേ! നീ വരാതിരുന്നപ്പോൾ എന്റെ സ്വാതന്ത്ര്യവും അതോടുകൂടി ജീവിതവും പരാധീനപ്പെട്ടതിലും കൂടുതലായ മനസ്താപം എനിക്കുണ്ടായി."

റോസയുടെ ചുമന്നുപ്പറിയ ചുണ്ടുകൾ പുഞ്ചിരിക്കൊള്ളാനാരംഭിച്ചു. അപ്പോൾ അവളുടെ മന്ദഹാസത്തെ ഒരു വ്യസനഭാവം നിഴലിട്ടു.

"നീലാംബുജം അപകടത്തിലെത്തിയിരിക്കുന്നു" എന്നു് അവൾ പറഞ്ഞു

വാൻബീലിന്റെ പ്രകാശിച്ചുകൊണ്ടിരുന്ന മുഖം അതിവേഗം സന്താപക്ലിഷ്ടമായി ചുണ്ടുകൾ വിറച്ചുതുടങ്ങി.

"അപകടമോ? എന്താണ്?"

റോസ പ്രശാന്തമായി അയാളെ കടാക്ഷിച്ചു. അവളുടെ നീന്തിക്കളിക്കുന്ന നയനങ്ങൾ ഭയപ്പെടാനൊന്നുമില്ലെന്നു അയാളോടു സൂചിപ്പിച്ചു.

"അതേ, എന്നെച്ചൊല്ലി വന്ന ആൾ വാസ്തവത്തിൽ നീലാംബുജത്തിൽ കൊതിപെരുകി വന്നിട്ടുള്ളവനാണ്." എന്നു് റോസ മധുരസ്വരത്തിൽ അറിയിച്ചു.

"കഷ്ടമായി" എന്നു മാത്രം വാൻബീൽ ഉച്ചരിച്ചു. വധിക്കാൻ കൂട്ടിക്കൊണ്ടുപോകുമ്പോൾ അശേഷം കുലുങ്ങാത്ത അയാളുടെ മുഖം ഭീതികലർന്നു രക്തപ്രസാദമില്ലാതായി.

റോസ അമ്പരന്നു നില്ക്കുന്ന പ്രാണപ്രിയനെ കണ്ടു് വിഷമിച്ചുനിന്നു.

"റോസേ! ഭവതിക്കു വന്ദനം. നിങ്ങളെപ്പോലെയുള്ള ചത്തുരകൾ ശത്രുപക്ഷക്കാരിൽനിന്നും രക്ഷതേടുന്നതിനു കഴിയുന്നതു പരിശ്രമിക്കും. എന്നാൽ എന്റെ നിരാലംബമായ പുഷ്പമേ?"

റോസ അയാളെ തുടർന്നു പറവാൻ സമ്മതിച്ചില്ല.

"എന്നെയും എന്റെ പെരുമാറ്റത്തെയും സദാ സൂക്ഷിച്ചുപോന്നിരുന്ന ജേക്കബ്ബിനെപ്പറ്റി ഞാൻ മുമ്പുതന്നെ പ്രസ്താവിച്ചിട്ടില്ലേ. അയാളെ കഴിയുന്നതു ഞാൻ ഒഴിയുന്നുണ്ടു്. നാം ഒടുവിൽ കണ്ട അവസരത്തിൽപോലും ഞാൻ അയാളെക്കുറിച്ചു വേണ്ടപോലെ അന്വേഷണം നടത്താറുണ്ടായിരുന്നു."

"നീ അവനെ വെറുക്കുന്നുണ്ടോ"

"തീർച്ചയായിട്ടും അയാൾ എന്റെ ശത്രുവാണു്. കഴിഞ്ഞ ദിവസങ്ങളിൽ എനിക്കു ഒരു സുഖവും ഇല്ലായിരുന്നു."

"നീയും എന്നെപ്പോലെ അസുഖകരമായ ദിവസങ്ങളെയാണോ നയിച്ചതു്?"

അവൾ ഓടിത്തളർന്ന ഒരു പൈതലിനെപ്പോലെ ശ്വാസോച്ഛ്വാസം ചെയ്തു.

"ഞാൻ തോട്ടത്തിലിരിക്കുമ്പോഴെല്ലാം ദൂരത്തുള്ള വൃക്ഷങ്ങൾക്കിടയിൽ ഒരാളെ കാണാറുണ്ടു്. അയാൾ നിഴൽപോലെ എന്നെ അനുഗമിക്കുന്നു."

"എന്നിട്ടു്?"

"ഞാൻ തോട്ടത്തിനു പുറത്തിറങ്ങി; അവിടെയും അയാൾ എത്തി."

"നീ കാണാത്തഭാവം നടിക്കാത്തതെന്താ?"

"അങ്ങനെതന്നെയാണു് ഞാൻ തോട്ടത്തിൽ ജോലി ചെയ്യുന്നതു്. പൂച്ചട്ടിയിൽ വെള്ളമൊഴിക്കുന്നതും ഉരമിട്ട

ന്നതും അയാഠം സൂക്ഷിച്ചു നോക്കാറുണ്ട്."

"അയാളെ വീട്ടിനകത്തുവെച്ചായി ഒളിച്ചുനിന്നു സൂക്ഷിക്കാത്തതെന്തേ?"

"ഞാൻ അതും പറയാം. പൂച്ചട്ടിക്കട്ടക്കൽനിന്നും തിരിച്ചുപോയി ഞാൻ എൻെറ മുറിയിൽകേറി കതകു ബന്ധിച്ചു. അയാഠം നാലുവശത്തും സൂക്ഷിച്ചുനോക്കിയശേഷം ചട്ടിയിൽ മണ്ണു ഇളക്കിനോക്കി. ആഗ്രഹിച്ചതുപോലെ എന്തോ കിട്ടാത്തഭാവത്തിൽ, അയാഠം തിരിച്ചുപോയി. അപ്പോഴാണ് താനിക്കുപററിയ അബദ്ധത്തെപ്പററി അയാഠം അറിഞ്ഞതു്."

"അയാഠം ഒരു നിഷ്ഠുരനാണ്. ചോരനുമാണ്. നമ്മുടെ പ്രണയസർവ്വസ്വത്തെ അപഹരിക്കാനാണ് ആ മൂഢൻ പ്രയത്നം ചെയ്യുന്നതു്. റോസേ, നീ എവിടെയാണ് നീലാംബുജത്തെ സൂക്ഷിച്ചുവെച്ചിരിക്കുന്നതു്." എന്നു വാൻബീൽ അല്പം ആലോചിച്ചശേഷം തൻെറ പ്രണയനിലയനത്തോടു പറഞ്ഞു.

"അതു എൻെറ ഭവനത്തിനകത്താണ് വെച്ചിരിക്കുന്നതു്. അയാഠംക്കു അവിടെ വരാൻ കഴിയുകയില്ല. പകൽ ആരുമില്ലാത്ത വെളിസ്ഥലത്തു അതിനെക്കൊണ്ടുപോയി വെക്കും. രാത്രി എൻെറ മുറിയിൽവെച്ചു സൂക്ഷിക്കും."

"അതു നന്നായി. അയാഠംക്കു അതു വശപ്പെടരുതു്. വളൎന്നു വരുന്നുണ്ടോ?"

"നീലനിറത്തിലുള്ള ഇല ഒന്നിനൊന്നു വലുതായി വരുന്നു."

റോസേ, നീ എനിക്കുവേണ്ടി നല്ലപോലെ ആയാസപ്പെടുന്നു. എത്രയെത്ര നല്ലദിവസങ്ങളെയാണ് നീ എൻെറ ചെടിക്കായി വിനിയോഗിച്ചിട്ടുള്ളതു്."

"ഇനിയും അങ്ങനെ ചെയ്യാനാണ്, ഞാൻ കരുതീട്ടുള്ളതു്. എൻെറ കൊച്ചു സഹോദരിയെപ്പോലെ ഞാൻ അ

തിനെ വളൎത്തും. അതിൻെറ ജീവൻ എൻെറ ജീവൻതന്നെ. അതിനു സംശയമില്ല. അതിൻെറ ജ്യേഷ്ഠത്തിയായി വളൎത്തിച്ചെങ്കിലും അതിന്മേലുള്ള അസൂയയെ ഞാൻ ഒഴിച്ചുവെക്കട്ടെ"

വാൻബീൽ ചെടികളെ മാത്രം നട്ടുവളൎത്തുന്ന ഒരുവൻെറ നിലയെവെടിഞ്ഞു ഒരു പ്രണയിയുടെ സുന്ദരമായ ഭാവത്തിൽ സരളമധുരരസം തുളുമ്പുന്ന ഒരവലോകനം അവളിൽ നിക്ഷേപിച്ചു.

അല്പസമയത്തേക്ക അവർ പരസ്പരം സംസാരിക്കുന്നതിനു സാധിക്കാതെ നിന്നുപോയി. ഒടുവിൽ വാൻബീൽ അഴികളെ തൊട്ടുതലോടിക്കൊണ്ടു് ഇങ്ങനെ പറഞ്ഞു.

"ഓമനേ! പുഷ്പത്തിലുള്ള ആസക്തി നിന്നെ മറക്കാനിടയാക്കണമെന്നാണു് നീ മനസ്സിലാക്കീട്ടുള്ളതു്.

അവൾ അതിനു ഉത്തരം പറയാൻ ആഗ്രഹിച്ചില്ല.

"ഞാൻപോകട്ടെ. എനിക്കു അനേകം കാൎയ്യങ്ങൾ നോക്കാനുണ്ടു്."

ഇത്രയും പറഞ്ഞു അവൾ പോകാൻ ഭാവിച്ചു.

അയാൾ ചിരിച്ചുംകൊണ്ടു പറഞ്ഞു:—

"എനിക്കു ഒരു കാൎയ്യമേ നോക്കേണ്ടതായിട്ടുള്ളു."

"അതേ പുഷ്പത്തെ സ്നേഹിക്കാൻ."

"അല്ല; അതിലും മനോഹരമായ നിന്നെ സ്നേഹിക്കാൻ."

റോസ തലതാഴ്ത്തി. അവളുടെ മുഖം തുടുത്തു. അഴിഞ്ഞുലഞ്ഞു പുഷ്പാനിതംബതലത്തെ ആച്ഛാദനംചെയ്യുന്ന അവളുടെ കുന്തളഭാരം ചെറുപവനനിൽ പാറിക്കളിയാടി.

"പ്രകൃതി കാലാവസ്ഥാനുസരണം പ്രകൃതവും മാററുന്നു. ഒരു പുഷ്പം കരിഞ്ഞാൽ പിന്നീടൊന്നു ഉത്ഭവിക്കുന്നു. അതുപോലെ ചിത്രശലഭങ്ങളും മാറുന്നു."

"ഇതിൻെറ സാരമെന്താണു്, റോസ ഒന്നും മനസ്സിലാകാതെ ചോദിച്ചു"

"നീ എന്നെ സ്നേഹിക്കുന്നില്ല. വേറെ ആരിലോ നിന്റെ ചിന്തകൾ തിരിഞ്ഞുപോയിരിക്കുന്നു. എന്നെ സ്നേഹിക്കാൻ എന്നിൽ എന്തു ഗുണമാണുള്ളതു്?"

അവളുടെ കണ്ണുകളിൽ ജലംനിറഞ്ഞു. ധാരാ തുള്ളിയായി ഒഴുകാൻ ഭാവിച്ച കണ്ണുനീർ അവൾ തുടച്ചുമാററിയില്ല. പ്രാണേശന്റെ സന്നിധിയിൽ കരയുന്നതിനും അവൾ മടിച്ചില്ല.

"അവിടത്തേക്കു വിരോധമായി ഞാൻ എന്താണു് പ്രവൎത്തിച്ചിട്ടുള്ളതു്?" അവൾ വിങ്ങിവിങ്ങി ചോദിച്ചു.

"നീ എന്നെ മരിക്കാൻ അനുവദിച്ചിരിക്കുന്നു."

"എന്നാൽ ചെയ്യാൻ കഴിയുന്നതിലും കൂടുതലായി വേണ്ടതെല്ലാം ഞാൻ ചെയ്യുന്നുണ്ടു്. അവിടുത്തെ പ്രേമസൎവ്വസ്വമായ നീലാംബുജത്തെ ഞാൻ സശ്രദ്ധം പരിചരിക്കുന്നില്ലേ?"

"റോസേ! നീ പറയുന്നതു എന്തെന്നു നീ ഓൎക്കുന്നില്ല."

"ഞാൻ ഓൎമ്മിച്ചുതന്നെയാണു് സംസാരിക്കുന്നതു്. അവിടത്തെ കൊല്ലാൻ കൊണ്ടുപോകുന്നു എന്നു ജനങ്ങൾ പറഞ്ഞപ്പോൾ അതുകേട്ടു തപിച്ച എന്റെ ഹൃദയം ഇതേവരെയും തണുത്തിട്ടില്ല. അങ്ങു എന്റെ ഹൃദയത്തെ ഇതേവരെയും കണ്ടിട്ടില്ലല്ലോ. കഷ്ടംതന്നെ."

"നീ എന്നേയും എന്റെ പുഷ്പത്തേയും ഒന്നുപോലെ വെറുക്കുന്നു."

അവൾ പൊട്ടിക്കരഞ്ഞുതുടങ്ങി. അതിലോലമായ ചുണ്ടുകൾ വ്യസനമടക്കാൻ കഴിയാതെ വേർപെട്ടുപോയി. അതുകണ്ടു് ആ മൃദുലമനസ്കനും പൊട്ടിക്കരയാൻ ഭാവിച്ചു.

"പ്രിയപ്പെട്ട റോസേ! ഈ ഞാൻ ആൎക്കുവേണ്ടി ജീവിക്കുന്നു എന്നറിയാതെ നീ കരയുന്നതു് എന്തു സാഹസമാണു്. എന്റെ നീലാംബുജങ്ങൾ നശിച്ചാലും അവയെപ്പററിയുള്ള

മധുരസ്വപ്നങ്ങൾ എന്റെ ഹൃദയത്തെ സന്തോഷിപ്പിച്ചില്ലെങ്കിലും ഞാൻ നിന്നെമാത്രം ഓർത്തു ജീവിക്കുന്നതായിരിക്കും. ലോകത്തിൽ വേറെ ഒന്നും എന്റെ ശ്രദ്ധയെ ആകർഷിക്കുന്നില്ല."

"അതേ, നീലാംബുജത്തെമാത്രം സ്നേഹിച്ചാൽ മതി."

അവളുടെ മുഖം ലജ്ജയാൽ ആർദ്രമായി—വാൻബീൽ അഴിക്കട്ടത്താഞ്ഞു് അവളുടെ കവിളത്തു് ഒന്നു ചുംബിച്ചു. അഴിക്കട്ടത്തുനിന്നും നീങ്ങിനില്ക്കേണ്ട കാര്യം ആ നിർമ്മല അപ്സരാൾ മറന്നുപോയി.

"ഈ വാക്കുകളെ ഞാൻ വിശ്വസിക്കട്ടെയോ?" എന്നു് അവൾ തലകുനിച്ചു്, കാൽവിരൽകൊണ്ടു് താഴത്തു് ചില രേഖകൾ നിർമ്മിക്കുന്നതിനിടയ്ക്കു നീണ്ടുവിടർന്ന കണ്ണിണയെ ചാച്ചു് വാൻബീലിനെ ഒന്നു കടാക്ഷിച്ചു ചോദിച്ചു.

"പൂർണ്ണമായും."



"അധികം സ്നേഹിക്കാതിരിക്കാൻ ഞാൻ അപേക്ഷിക്കുന്നു."

"റോസേ, നമുക്കു് പലതും വിപരീതമായി സംഭവിച്ചേക്കാം" എന്നു് നയകോവിദനായ ഒരു രാഷ്ട്രീയചിന്തകനൊപ്പം സംസാരവിഷയത്തെ അയാൾ ആകപ്പാടെ മാറ്റിമറിച്ചു.

"അതെന്താണു്?"

"ഒരുപക്ഷേ വിവാഹം ചെയ്യാൻ സാധിച്ചില്ലെങ്കിലോ?"

"ഹാ! പുരുഷന്മാർ! അവർ ആകാരസുഷമയിൽ മതിമറന്നുപോകുന്നു. മനോഹരമായ ദേഹത്തിനുവേണ്ടി അവർ എത്രയോ സുവർണ്ണദിനങ്ങളെ പാഴാക്കുന്നു. ഒടുവിൽ അവർക്കുകിട്ടുന്ന സമ്മാനം കാരാഗൃഹവും ദുഃഖമരവും. ഹാ! പുരുഷത്വമേ! അവിടുന്നു മതിമറന്നു എന്റെ സുഖത്തെയും തേജോമയമായ ഭാവിയേയും ലജ്ജാപരിലാളിതമായ അന്ധകാ

രത്തിലേക്ക് വലിച്ചെറിയണമെന്നോ എന്നെ ഉപദേശിക്കുന്നതു്."

അവൾ ഒടുവിലത്തെ ഭാഗംമാത്രം കുറെ ഉറച്ചുപറഞ്ഞു. അതു് വാൻബീലിൽ കുറിക്കുകൊണ്ടു.

"ഞാൻ ആരെ സ്നേഹിച്ചു എന്നുപറയുക" എന്നു് അയാൾ ചോദിച്ചു.

"നീലാംബുജങ്ങളെ തന്നെ."

ഇതുകേട്ടു് വാൻബീൽ പുഞ്ചിരിക്കൊണ്ടു.

"റോസേ! അതു് വെറും മനസ്സങ്കല്പമല്ലേ? നിന്റെ കഥയോ? നീ എന്നോടു പറഞ്ഞ ഉദ്യോഗസ്ഥന്മാരേയും വിദ്യാർത്ഥികളേയും മറന്നുപോയോ?"

"ഇല്ല. അവർ ഇപ്പോഴുമുണ്ടു്."

"കത്തുകൾ കിട്ടാറുണ്ടു്."

"എന്നും."

അയാൾ നൈരാശ്യം കൈക്കൊണ്ടു മ്ലാനവദനനായി നിന്നു.

അവിടുന്നു് പറഞ്ഞിട്ടുള്ളതുപോലെ മാത്രമേ ഞാൻ പ്രവർത്തിക്കുന്നുള്ളു. ബൈബിളിന്റെ ഒടുവിൽ കുറിച്ചിട്ടുള്ളതു് മറന്നുപോയോ. ഒരു തെറുപ്പുകാരനെ വിവാഹം ചെയ്തുകൊള്ളുന്നതിനു എന്നെ അനുവദിച്ചിട്ടില്ലേ? ഞാൻ അവരനെ അന്വേഷിക്കുന്നുണ്ടു്. എന്നാൽ നീലാംബുജം എന്നെ അങ്ങോട്ടും ഇങ്ങോട്ടും വിടുന്നില്ല. വൈകുമെന്നാലെങ്കിലും എന്റെ വരനെത്തിവരാൻ സമയം ഇളവു ചെയ്തുതരണം."

തടവുകാരൻ പൊട്ടിച്ചിരിച്ചുപോയി.

"റോസേ! നീ സാധുശീലയാണു്. ഞാൻ മരിച്ചാൽ ചെയ്യാനുള്ളതല്ലേ, അതിൽ എഴുതിയതു്. ഇപ്പോൾ ഞാൻ ജീവിച്ചിരിക്കുന്നില്ലേ?"

"എന്നാൽ ഞാൻ വേറേ ആരേയും അന്വേഷിക്കുന്നില്ല. ഇവിടെ എന്നും വന്നുകണ്ടുകൊള്ളാം."

"അതു് നന്നായിരിക്കും."

"എന്നാൽ എനിക്കു് ഒരപേക്ഷയുണ്ടു്. അടുത്ത മൂന്നു ദിവസം നീലാംബുജത്തെപ്പററി സംസാരിക്കുകയില്ലെന്നു് വാഗ്ദത്തം ചെയ്യണം."

"അതുപോലെ സമ്മതിച്ചു."

ഇത്രയും പറഞ്ഞു അവൾ അഴിയോടു് ചേർന്നുനിന്നു. വാൻബീൽ ഒട്ടും മടിക്കാതെ അവളുടെ മൃദുളകോമളമായ ചുണ്ടിൽ ഒന്നു ചുംബിച്ചു

അവൾ ലജ്ജാപരവശയായി എന്തോ പുലമ്പിക്കൊണ്ടു് പ്രേമരസത്തിൽ നീന്തി നീന്തി അവിടെനിന്നും അന്തർദ്ധാനം ചെയ്തു.

---



## XIV

അന്നത്തെരാത്രി അവൾക്കു് അത്യധികം സന്തോഷപ്രദമായിരുന്നു. അതിനെ തുടർന്നുണ്ടായ ദിവസവും അതുപോലെതന്നെയായിരുന്നു.

കഴിഞ്ഞ ഏതാനും ദിവസങ്ങളായി കാരാഗൃഹം ഇരുട്ടടഞ്ഞു ഭീകരമായിക്കിടന്നു. മതിലുകളിൽ ഇരുട്ടുമൂടി; വായുസഞ്ചാരമില്ലാതെ ഒരേനിലയ്ക്കുനിന്നു. വെളിച്ചം അല്പവും അകത്തുകടക്കാതായി.

മുൻ അദ്ധ്യായത്തിൽ വിവരിച്ചതിനു് അടുത്തദിവസം അയാൾ പ്രഭാതത്തിൽ ഉറക്കമെണീററുനോക്കിയപ്പോൾ ജനാലയുടെ ഇരുമ്പഴികളിൽക്കൂടെ ദിനകരന്റെ കിരണപ്രവാഹം തടസ്സമെന്യേ കടന്നു, കട്ടിലിനേയും കിടക്കയേയും പ്രകാശമാനമാക്കുന്നതോടുകൂടി ചൂടുപിടിപ്പിക്കുന്നതായി കണ്ടു

വാൻബീൽ ജനാലയ്ക്കരികത്തു ഓടിച്ചെന്നു. ഒരു പുതിയ ജീവിതരംഗത്തു് പ്രവേശിച്ചപ്പോഴുള്ള സന്തോഷം അയാൾക്കുണ്ടായി! അതോടുകൂടി സ്വാതന്ത്ര്യവും അയാൾക്കു് സിദ്ധിച്ചതായി അനുഭവപ്പെട്ടു.

ഇതിനെല്ലാം ഏകകാരണം പ്രണയം ചൊരിയുന്ന കമനീയകാന്തിപ്രവാഹംതന്നെ.

ജയിലർ പുള്ളിയെ പരിശോധിക്കാൻ പതിവുപോലെ മുറിക്കകത്തുകടന്നു. എന്നാൽ തടവുകാരനിൽ മുമ്പുണ്ടായിരുന്ന മൌനമുദ്രയോ, മ്ലാനതയോ, നൈരാശ്യമോ ഒന്നും അയാൾ കണ്ടില്ല.

“എന്താണു്?” എന്നു് ജയിലർ ചോദിച്ചു.

“വിശേഷമൊന്നുമില്ല” എന്നായിരുന്നു വാൻബീൽ ഉത്തരം പറഞ്ഞതു്.

ജയിലർ കറുത്തിരുണ്ട മുഖഭാവത്തോടു് ബന്ധനസ്ഥനെ ആപാദമസ്തകം ഒന്നു് അവലോകനംചെയ്തു. ഒരു കാട്ടുപോത്തിന്റെ ശൌര്യം മുഴുവനും ജയിലരുടെ മുഖത്തു് പ്രസ്ഫുരിച്ചു.

“ജേക്കബിനും റോസക്കും സുഖംതന്നെയോ” എന്നു് ജയിലരോടു് വാൻബീൽ സധൈര്യം ചോദിച്ചു.

“ആഹാരമിതാ ഇരിക്കുന്നു. വേണമെങ്കിൽ ഭക്ഷിക്ക്” ഇങ്ങനെ സക്രോധം പറഞ്ഞിട്ടു് അയാൾ മേശപ്പുറത്തു് ഭക്ഷണം നീക്കിവെച്ചു.

“കൂടിയാലോചന എത്രവരെയായി” എന്നു് ജയിലർ വാൻബീലിനോടു ചോദിച്ചു.

തടവുകാരൻ സംഭ്രമത്തിൽ മുഴുകി. വാൻബീലിനു് അയാൾ ചോദിച്ചതു തീരെ മനസ്സിലായില്ല.

“ഏതു് കൂടിയാലോചന?”

“കേട്ടോ? ഡാക്ടർ! വേറെയുള്ളവരും മനുഷ്യരാണെന്നുള്ളതു് നല്ലപോലെ ഓർക്കണം. ഇനിമേൽ സൂക്ഷിച്ചുകൊള്ളാം.”

“എന്താണു് സൂക്ഷിക്കാനുള്ളതു്? വേണ്ടതെല്ലാം പ്രവർത്തിച്ചുകൊള്ളണം. ഞാനും എന്നെസംബന്ധിക്കുന്ന സകലതും നിങ്ങളുടെ ബന്തവസ്സിൽ ഇരിക്കയല്ലേ.”

“അതു് ഉച്ചക്കു് കാണിച്ചുതരാം.”

ജയിലർ അവിടെനിന്നും പോയി.

"ഉച്ചക്കോ? അവർ എന്താണു ചെയ്യാൻ നിശ്ചയിക്കുന്നതു്. ഏതായാലും കാണാമല്ലോ" എന്നു് വാൻബീൽ സമാധാനപ്പെട്ടു.

രാത്രി ഒൻപതുമണിസമയത്തെ അത്യുൽക്കണ്ഠയോടു് പ്രതീക്ഷിക്കുന്ന ഒരാൾക്കു അന്നു് ഉച്ചക്കു് പന്ത്രണ്ടുമണിസമയത്തെ കാത്തു മുഷിയേണ്ട ആവശ്യമില്ലല്ലോ.

മണി പന്ത്രണ്ടടിച്ചു ആളുകളുടെ കാലൊച്ച തുടരെത്തുടരെ മുഴങ്ങി. അപ്പോൾ ജയിലർ മാത്രമല്ല വന്നതു്. രണ്ടുമൂന്നുപേർ കൂടെയുണ്ടായിരുന്നു. ജയിലർ ആദ്യം അകത്തു പ്രവേശിച്ചു.

"അവിടെ പരിശോധിക്കുവിൻ" എന്നു് ജയിലർ കൂടെയുണ്ടായിരുന്നവരോടു് ആജ്ഞാപിച്ചു.

വാൻബീൽ ധരിച്ചിരുന്ന ഉടുപ്പും, മുറിയും, എല്ലാം, അവർ പരിശോധന നടത്തി. അവർക്കു ഒന്നും ലഭിച്ചില്ല.

തടവുകാരന്റെ കിടക്കയും തലയിണയും അവർ ഒന്നുകൂടെ പരിശോധിച്ചു.

എന്നിട്ടും ഒന്നും കാണാൻ സാധിച്ചില്ല.

ഈ സമയത്തു, വാൻബീൽ മൂന്നാമത്തെ വിത്തു കൈവശം വെച്ചുസൂക്ഷിക്കാത്തതു് ഓർത്തു ആനന്ദപരവശനായി നിന്നു. അതു് അവിടെ ഉണ്ടായിരുന്നുവെങ്കിൽ അവരുടെ ശ്രമം നിഷ്ഫലമാകുകയില്ലായിരുന്നു.

പരിശോധനസമയത്തു വാൻബീൽ പ്രദർശിപ്പിച്ച മനഃസ്ഥിതി അവരെ ആശ്ചര്യഭരിതരാക്കി. കളവില്ലാത്തിടത്തു ഒളിവിന്റെ ആവശ്യമെന്തു്?

സന്ധ്യക്കു ജയിലർ മുറിയിൽ കടന്നു. തടവുകാരൻ നല്ല വാക്കുകളാൽ അയാളെ ശാന്തമാക്കാൻ ആലോചിച്ചുവെങ്കിലും, അയാളുടെ മുഖഭാവം അതിനു സമ്മതിച്ചില്ല. വാൻബീൽ ഒന്നു മന്ദഹസിച്ചുപോയി. അപ്പോൾ ജയിലർ പു

ള്ളിയുടെ മുഖത്തു സൂക്ഷിച്ചുനോക്കി ഇങ്ങനെ പറഞ്ഞു:—
“ജയിക്കുന്നവൻ ചിരിക്കട്ടെ.”

അന്നേദിവസം വിജയിയായതു് വാൻബീലായിരുന്നു. അതിനു ഒരു സംശയവുമുണ്ടാകാനില്ല. എന്തെന്നാൽ അയാളുടെ മനോഹരിയായ റോസ കൃത്യം ഒൻപതുമണിക്കു പതിവുപോലെ വരുകതന്നെ ചെയ്തു.

അവളുടെ കൈയിൽ അന്നു വിളക്കില്ലായിരുന്നു. പല തവണ വന്നും പോയും നല്ലപോലെ സ്ഥലപരിചയം സിദ്ധിച്ചിരുന്ന അവൾക്കു മേലാൽ വെളിച്ചത്തിന്റെ സഹായംകൂടാതെ കാര്യങ്ങൾ നേടാൻ കഴിഞ്ഞിരുന്നു. അവളുടെ മുഖത്തു തെളിയുന്ന ലജ്ജയെ വെളിച്ചം പരസ്യമാക്കുമെന്നും ഭയപ്പെടാനില്ല.

രണ്ടു ചെറുപ്പക്കാർ, ഒന്നു് ആണും മറെറാന്നു പെണ്ണും, തമ്മിൽ എന്നും എന്താണു് സംസാരിക്കുക? രണ്ടു് അനുരാഗികൾ വീട്ടുനടയിൽവെച്ചു ഫ്രാൻസിലും, തെരുവീഥിയിൽവെച്ചു് സ്പെയിനിലും, പുഷ്പവാടിയിലിരുന്നു ഭാരതത്തിലും സംസാരിക്കാറുള്ള കാര്യങ്ങളെ അവരും അഴിക്കടുത്തുവെച്ചു സംസാരിച്ചു.

അതിവേഗം പറക്കുന്ന കാലമാകുന്ന പക്ഷിയുടെ ചിറകുകൾകൊട്ടുക്കുന്ന കാര്യങ്ങളെപ്പററി അവർ സംഭാഷണം ചെയ്തുകൊണ്ടിരുന്നു. നീലാംബുജത്തെ ഒഴിച്ചു വേറെ എല്ലാത്തിനേയും പററി അവർ സംസാരിച്ചു.

മണി പത്തടിച്ചപ്പോൾ അവർ പതിവുപോലെ പിരിഞ്ഞു. റോസ ധരിച്ചിരുന്ന പട്ടുവസ്ത്രം പവനസംസർഗ്ഗത്താൽ പുറപ്പെടുവിച്ച ശബ്ദം അവൾ പോകുന്തോറും പ്രിയന്നു നാസ്തിമായിബ്ഭവിച്ചു. എങ്ങും പററിപ്പിടിച്ചുപടന്ന അന്ധകാരം അവർ രണ്ടുപേരേയും വേർപെടുത്തി.

എന്നും കണ്ടുപരിചയിച്ചിട്ടുള്ള റോസയെ അല്ല വാൻബീൽ ഇക്കാലങ്ങളിൽ കാണാറുള്ളതു്. സൌന്ദര്യത്തിന്റെ

യും സൌശീല്യത്തിൻേറയും സാരള്യത്തിൻേറയും സംപൂർണ്ണാകാരമായിട്ടത്രേ അയാൾ അവളെ സംവീക്ഷണംചെയ്തതു്.

അവൾ നീലാംബുജത്തിന്റെ കാൎയ്യത്തെപ്പററി പറഞ്ഞുകൂടെന്നു തടഞ്ഞതിന്റെ രഹസ്യമെന്തായിരിക്കാം?

അവൾ ചെയ്ത ഒരൊററ അപരാധം അവളുടെ ആ അപേക്ഷമാത്രമാണു്.

അതിനാൽ മാത്രമാണു് സന്താപപൂർണ്ണമായ ഹൃദയത്തോടേ അവൾ പരിപൂർണ്ണയല്ലെന്നു് അയാൾ കൂടക്കൂടെ പറയാറുള്ളതു്.

പകുതി രാത്രിമുഴുവനും അവളുടെ അപൂർണ്ണതയെപ്പററി അയാൾ ചിന്തിച്ചുകഴിച്ചു. ഉണൎന്നിരിക്കുമ്പോൾ റോസയെക്കുറിച്ചു് അയാൾ ചിന്തിക്കും; ഉറങ്ങുമ്പോൾ അവളെ സ്വപ്നത്തിലും കാണും.

യഥാൎത്ഥത്തിലുള്ള റോസയെക്കാളും സ്വപ്നത്തിലെ റോസ സൌന്ദൎയ്യവതിയായിട്ടാണു് അയാൾ കാണാറുള്ളതു്. അപ്പോഴൊക്കെ അവളുടെ മുഖത്തു് അതുലമായ ഒരു പ്രഭാവികാസവും, അപ്രതിമമായ സൌന്ദൎയ്യവും, അന്യൂനമായ പ്രേമവും നിറഞ്ഞുവഴിയുന്നുണ്ടായിരുന്നു. സ്വപ്നത്തിലെ റോസ നീലാംബുജത്തിനെക്കുറിച്ചു സംസാരിക്കുന്നതിനും മടിച്ചിരുന്നില്ല. എന്നുമാത്രമല്ല, അവൾ നീലിമയേറിയ ഒരു കമനീയപുഷ്പത്തെ അയാൾക്കു സമ്മാനിക്കുകയുംകൂടെ ചെയ്തിരുന്നു. ചെടി നട്ടിരുന്ന ചൈനാപ്പാത്രംതന്നെ എത്ര മനോഹരം!!

വാൻബിൽ ഞെട്ടിയുണൎന്നു.

"ഓമനേ, റോസേ! ഞാൻ നിന്നെ സ്നേഹിക്കുന്നുണ്ടു്" എന്നു അയാൾ ഉറക്കെ ഉച്ചരിച്ചു.

അപ്പോൾ നേരം നല്ലപോലെ പുലൎന്നിരിക്കുന്നു. അതിനാൽ പിന്നീടു ഉറങ്ങാൻ അയാൾ ശ്രമിച്ചില്ല. ഉണൎന്നിരിക്കുമ്പോൾ ഉണ്ടാകാറുള്ള ചിന്ത അയാളെ ചുഴന്നു.

റോസ നീലാംബുജത്തെപ്പററി സംസാരിച്ചിരുന്നുവെങ്കിൽ അയാൾ അവളെ പരിപൂൎണ്ണസ്ത്രീകളുടെ കൂട്ടത്തിൽ ചേൎക്കുമായിരുന്നു. അപ്പോൾ അവളെ സൌന്ദൎയ്യവതികളായ സെമിരാമിസ്സിനോടോ, ക്ലീയപാത്രയോടോ, എലിസബത്തിനോടോ, ആസ്ത്രിയായിലെ ആനിയോടോ, ഉപമിക്കാമായിരുന്നു. ലോകത്തുണ്ടായിട്ടുള്ള സൌന്ദൎയ്യവതികളായ രാജ്ഞിമാരുടെ കൂട്ടത്തിൽ ഒരു സ്ഥാനം അവൾക്കും നൽകാമായിരുന്നു.

നീലാംബുജത്തെപ്പററി സംസാരിച്ചുകൂടെന്നു പറഞ്ഞ എഴുപത്തിരണ്ടു മണിക്കൂറിൽ മുപ്പത്തിയാറും കഴിഞ്ഞു. ശേഷമുള്ളതിൽ പതിനെട്ടും അവളെ കാത്തും അതിനുശേഷമുള്ള സമയം അവളെ ചിന്തിച്ചും കഴിക്കാൻ അയാൾ തീൎച്ചയാക്കി.

റോസ അല്പംപോലും തെററാതെ ക്ലിപ്തസമയത്തു ഹാജരായി. വാൻബീൽ പൂവിൻെറ സ്ഥിതി അറിയാനുള്ള ഉൽക്കണ്ഠയെ അവൾക്കു നേരെ വെളിവാക്കി.

അഴിയുടെ അടുത്തുവന്നു നില്ക്കുന്നതിന് ഒന്നിനൊന്നിന് അവൾക്കു ഒരു സങ്കോചവും തോന്നിയില്ല. അഴിഞ്ഞു ചിന്നിക്കിടക്കുന്ന തലമുടിയെ അയാൾ ചുംബിക്കുന്നതിൽ അവൾ വിരോധിച്ചില്ല. ചുംബിക്കുന്നതിനു സുകുമാരങ്ങളായ കൈകളെ അവൾ അഴിയിൽകൂടെ അകത്തുനീട്ടിക്കൊടുത്തു.

സാധുപെൺകുട്ടി! പൂവിനെപ്പററി സംസാരിക്കുന്നതിനേക്കാളും അപകടമേറിയ ഒന്നാണ് അവർ തമ്മിലുള്ള പെരുമാററമെന്ന് അവൾ അറിഞ്ഞില്ല. എന്നും അഴിഞ്ഞ വാർകൂന്തലും, വാടിയ തൊണ്ടയും, വിടൎന്ന കണ്ണുമായി അഴിക്കു സമീപംവരാനേ അവൾ ശീലിച്ചിരുന്നുള്ളൂ.

അടുത്തദിവസം രാത്രിയിലും അവൾ ഹാജരായി. തമ്മിൽ അഭിവന്ദനം നടത്തിയശേഷം അവൾ ഒരുചുവട് അഴിയിൽനിന്നും മാറിനിന്നു. വാൻബീലിൻെറ മുഖത്തേക്കു

ററനോട്ടം ലക്ഷീകരിച്ചു. അതു് അയാൾ കണ്ടുവെങ്കിൽ ശീഘ്രയായും അഴികളെയും തകർത്തുകൊണ്ടു് അവൾക്കടുത്തു പോയേനെ.

“അവൾ സുഖമായിരിക്കുന്നു” എന്നു് റോസ അഭിപ്രായപ്പെട്ടു.

“അവൾ സുഖമായിരിക്കുന്നോ? ആരു്?” എന്നു ഔത്സുക്യപരതന്ത്രനായി വാൻബീൽ ചോദിച്ചു.

“അവളേ—എന്റെ സഹോദരി—നീലാംബുജം”

“അതിനെപ്പറ്റി സംസാരിക്കാമോ”

“ധാരാളം” എന്നു കുഞ്ഞിനെപ്പറ്റി സംസാരിക്കാൻ അവസരം ലഭിക്കുന്ന ഒരു മാതാവിനൊപ്പം വാത്സല്യത്തോടു് അവൾ മറുപടി പറഞ്ഞു.

“ഹാ റോസേ!.........” എന്നോ പറവാനുള്ള ഭാവത്തിൽ അവളെ സംബോധനം ചെയ്തിട്ടു് അരുണമായ അധരമോ, പരിമൃദുലമായ കവിൾത്തടമോ, കോമളമായ കൈവല്ലിയോ, ഏതെങ്കിലും ഒന്നു ചുംബിക്കാൻ കിട്ടുമോ എന്നുള്ള ആശയാൽ അയാൾ അഴിക്കിടയിൽക്കൂടി ചുണ്ടുകൾ നീട്ടി.

കിട്ടിയതു് അത്യുത്തമമായ അരോചലാധരമായിരുന്നു. റോസ പെട്ടെന്നു ഞെട്ടി. പിടിക്കുമ്പോൾ പിടയുന്ന പക്ഷിപോലെ അമ്പരന്നു. അല്പവും താമസിക്കാതെ വാൻബീൽ സംഭാഷണം തുടർന്നു.

“നീലാംബുജം വളരുന്നോ?”

“അതേ. നല്ലവണ്ണം”

“എത്ര വളർന്നു?”

“രണ്ടംഗുലം വരെ.”

“റോസേ! വേണ്ടവണ്ണം ശ്രദ്ധിക്കണം; വേഗം വളർന്നു വരട്ടെ.”

“ഇതിൽക്കൂടുതൽ എങ്ങനെ സൂക്ഷിക്കാം. ഞാൻ അതിനെയല്ലാതെ മറ്റൊന്നിനെയും പറ്റി ചിന്തിക്കാറില്ല.”

"വേറെ ഒന്നിനേയും? എന്നാൽ ഞാൻ അസൂയപ്പെടുന്നു."

"അവിടുന്നു തെറ്റിദ്ധരിക്കേണ്ട. നീലാംബുജത്തിനെപ്പറ്റിയുള്ള ചിന്ത അവിടുത്തെപ്പറ്റിത്തന്നെ. രണ്ടും വ്യത്യാസമില്ലല്ലോ. ഉറക്കമെഴുന്നേല്ക്കുമ്പോൾ ആദ്യമായി അതിനെയാണു കാണുക. ദിവസാവസാനത്തിൽ കാണുന്നതും അതിനെമാത്രം. പകൽ മുഴുവനും അതിന്റെ പരിചരണം ചെയ്തു കഴിക്കുന്നു. എന്നിട്ടും എനിക്കാണോ കുറ്റം?"

"അതു് നിനക്കുള്ള സ്ത്രീധനമാണു്."

"അതേ; അതിനെക്കൊണ്ടു ഞാൻ ഒരു യുവാവിനെ വിവാഹംചെയ്യും. അയാളെ ഞാൻ സ്നേഹിക്കും."

"ഹാ! അതെത്ര ബാലിശം. അങ്ങനെ സംസാരിക്കരുതു്."

അന്നത്തെ രാത്രിയിൽ വാൻബീലിനെപ്പോലെ ഭാഗ്യവാനായി ആരും ഉണ്ടായിരുന്നില്ല. റോസയുടെ കൈ അയാൾ പിടിച്ചു് അമർത്തിക്കൊണ്ടു് കുറെനേരം അവർ നീലാംബുജത്തെക്കുറിച്ചു സംസാരിച്ചു.

അപ്പോൾമുതൽ നീലാംബുജം ഭാഗ്യം വളർന്നതുപോലെ വാൻബീലിനു തോന്നി. അതുമുതൽ രണ്ടുപേരുടെയും ഹൃദയം ഒന്നിച്ചു സംഭാഷണം ചെയ്തു

കാലം പിന്നെയും കഴിഞ്ഞു.

ക്രമേണ ഇലകൾ വർദ്ധിച്ചുവന്ന ചെടിയിൽ മൊട്ടും കാണാറായി. ഈ വിവരം വാൻബീലിനെ ക്രമത്തിലധികം സന്തോഷിപ്പിച്ചു. അയാൾ അനേകം ചോദ്യം അതിനെപ്പറ്റി റോസയോടു ചോദിച്ചു.

"തീർച്ചയായും പുഷ്പിച്ചതു തന്നെയോ?"

"അതേ. പുഷ്പിച്ചതുതന്നെ."

അയാൾ രോമാഞ്ചകഞ്ചുകിതനായി.

"ദൈവമേ......" എന്നു് അയാൾ ആക്രോശിച്ചു.

പിന്നെയും റോസയെ അഭിമുഖീകരിച്ചു:—"പുഷ്പം പൂ

ത്താകൃതിയിലല്ലേ?" എന്നു് അയാൾ ചോദിച്ചു.

"അതേ—എന്നാൽ ശരിയായ വൃത്തമല്ല. ഓരോ ദളവും പച്ചനിറമായിരിക്കുന്നു.

ദിവസം അവരറിയാതെതന്നെ ഓരോന്നായി കഴിഞ്ഞു. റോസ നീലാംബുജത്തെ തന്റെ ഹൃദയത്തിനൊപ്പം നിഗ്രദ്ധമായും സൂക്ഷിച്ചു. റോസ, പുഷ്പം വിടർന്നു എന്നു് ഓടിവന്നു തടവുകാരനോടു പറഞ്ഞു:—

"വിടർന്നോ?" എന്നു ചോദിച്ചുകൊണ്ടു് അയാൾ ഓടി അഴിക്കടുത്തുവന്നു.

"അതേ. പലനിറവും അതിൽ കാണ്മാനുണ്ടു്. തലമുടിപോലെ നാരുകളും കാണാം."

"ഏതുനിറമാണു് അധികം?"

"നീല."

"ഒരേമാതിരി നീലമോ?"

"ഉം—"

"റോസേ നീലാംബുജമാണതു്. നീ അതിനെക്കാളും ശോഭിക്കുന്നു. ഭാസുരമായ നക്ഷത്രങ്ങൾ നിന്നെക്കണ്ടു സാസൂയം സൂക്ഷിച്ചു നോക്കുന്നു."

"അവൾ ഒന്നു ചിരിച്ചു"

"റോസേ! നിന്റെ പ്രയത്നഫലമായിട്ടാണു് അതു പുഷ്പിച്ചതു്. പുഷ്പത്തെ എനിക്കു കാണാൻ സാധിക്കുകയില്ലല്ലോ? അതിനുപകരം ഓമനയുടെ ഹസ്തങ്ങളെ ചുംബിക്കാം"

അവൾ അറിയാതെ അഴിക്കരികത്തു നീണ്ടിയതും അയാൾ അവളുടെ ശീതളമായ കവിളത്തു ചുംബിച്ചതും ഒന്നിച്ചു കഴിഞ്ഞു.

"ഞാൻ പുഷ്പത്തെ നുള്ളിക്കളയും" എന്നു് അവൾ സങ്കോചപുരസ്സരം പറഞ്ഞു. അപ്പോൾ അവളുടെ കവിൾത്തടം തുടുത്തു.

"റോസേ! അതരുതു്. ഞാൻ ഇനി ഒന്നും ചെയ്കയി

ല്ല. പുഷ്പത്തെ നീ അധികം വെയിലുതട്ടാത്ത സ്ഥലത്തു വെച്ചു സൂക്ഷിക്കണം. രണ്ടുമൂന്നു ദിവസം കഴിഞ്ഞു കൃഷിപ്രദർശനസംഘാദ്ധ്യക്ഷനെ വിവരം തെര്യപ്പെടുത്തണം. അപ്പോൾ നിനക്കു ഒരുലക്ഷം കിട്ടും.

അവൾ മന്ദഹാസം തൂകി. അതു പൂർണ്ണചന്ദ്രൻ പൊഴിഞ്ഞ വെൺനിലാവിനോടു ചേർന്നു പരിസരത്തെ വെൺചാറുപൂശിച്ചു.

"റോസേ! നിന്റെ കൈവശം കുറച്ചെങ്കിലും പണമുണ്ടോ?"

"ആവശ്യത്തിനുണ്ടു"

"എങ്കിലും എത്രയാണു്?"

"മുന്നൂറു ഗിൽഡർ"

"നീ ആ ധനത്തെ വ്യയംചെയ്തു സംഘാദ്ധ്യക്ഷനെ പോയി കാണണം."

"അപ്പോൾ പുഷ്പത്തെ കാക്കുന്നതാർ?"

"കൂടെ കൊണ്ടുപോകണം."

അങ്ങനെയാകുമ്പോൾ നാം തമ്മിൽ പിരിയേണ്ടിവരുന്നു."

"മധുരഹാസിനി—എനിക്കു സ്വാതന്ത്ര്യമുണ്ടായിരുന്നുവെങ്കിൽ ഞാൻകൂടെ വരുമായിരുന്നു. നിന്നെക്കൂടാതെ എനിക്കു ജീവിച്ചിരിക്കാൻ സാധിക്കുമെന്നു തോന്നുന്നില്ല. വേറെ ആരെയെങ്കിലും അവിടെ അയയ്ക്കുന്നതാണുത്തമം. വിവരമറിഞ്ഞാൽ അദ്ധ്യക്ഷൻ ഇവിടെ വരും"

അയാൾ പെട്ടെന്നു വിചാരധാരയെ നിറുത്തിട്ടു—

"റോസേ, പുഷ്പം നല്ല നീലമാണെങ്കിൽ സമ്മാനാർഹമായിത്തീരുകയില്ല"

"അതു് ഇനിയും തീർച്ചയാക്കാൻ പാടില്ല. നാളെ ഞാൻ നോക്കി വിവരമറിയിക്കാം."

"അതുവരെയും ഞാൻ എങ്ങനെ കഴിച്ചുകൂട്ടും?"

"എന്നാൽ ഞാൻ ഒരുകാര്യം ചെയ്യാം. രാത്രിതന്നെ

വിടരുന്നെങ്കിൽ വന്നു വിവരമറിയിക്കാം. പകലാണെങ്കിൽ ഒരു കടലാസ്സിൽ ഞാൻ വിശേഷമറിയിക്കാം."

"അങ്ങനെയാവട്ടെ"

രാത്രി മണി പത്തടിച്ചു, റോസ അവിടെനിന്നും പോയി.

രാത്രി അവസാനിക്കാറായി. ഓരോ നിമേഷവും റോസ വന്നില്ലല്ലോ എന്ന് അയാൾ നോക്കി നോക്കി സമയം കഴിച്ചു.

റോസയാകട്ടെ നീലാംബുജത്തെ നോക്കി രാത്രിമുഴുവനും പോക്കി. കൺമുമ്പിൽനിന്നും അതിനെ അവൾ അങ്ങോട്ടിങ്ങോട്ടുവിട്ടില്ല. അത്ഭുതങ്ങളിൽവെച്ച് അത്യത്ഭുതമായിട്ടുള്ള ആ പുഷ്പം എങ്ങനെയിരിക്കുമെന്നു ലോകം അറിഞ്ഞിട്ടില്ല. ഇങ്ങനെയൊരു നീലാംബുജം ഉണ്ടെന്നുള്ളതും ആരും അറിഞ്ഞിട്ടില്ല.

തടവുകാരനായ വാൻബീലാണ് അസാധാരണമായ ഈ പുഷ്പത്തിന്റെ ഉടമസ്ഥനെന്നു ലോകം അറിയുമ്പോൾ അവർ എന്തു പ്രശംസിക്കും.?

നേരം വെളുത്തു. വാൻബീലിനു് ഒരു വിവരവും പുഷ്പത്തെക്കുറിച്ചു കിട്ടിയില്ല.

രാത്രിയായപ്പോൾ പതിവനുസരിച്ചു റോസ ആഹ്ലാദചിത്തയായി, സ്വച്ഛന്ദം വിഹരിക്കുന്ന ഒരു ഹംസത്തിനൊപ്പം പ്രസന്നവദനയായി വന്നുനിന്നു.

"എങ്ങനെയിരിക്കുന്നു?"

"ശരിയായും വളരുന്നുണ്ടു്."

"നീലമാണോ?"

"അതേ."

"ഒരു പുള്ളിയുമില്ലേ?"

"ഒന്നുമില്ല."

"ഹാ റോസേ. ഞാൻ നിന്നെയും പുഷ്പത്തിനേയും സ്വപ്നംകണ്ടു കഴിക്കുമായിരുന്നു."

"ഇനി എന്തു ചെയ്യണം"

"ആരെ എങ്കിലും—വിശ്വാസമുള്ളവരെ മാത്രം—ഈ വിവരം കാണിച്ചു് ഒരെഴുത്തും കൊടുത്തു് അയയ്ക്കണം. താമസിച്ചാൽ, അപകടം സംഭവിക്കും."

"ഞാൻ ഒരാളെ നിശ്ചയിച്ചിട്ടുണ്ടു്"

"അയാൾ വിശ്വാസിയാണോ?"

"എന്നെ സ്നേഹിക്കുന്ന ഒരുവനാണു്."

"ജേക്കബ്ബായിരിക്കും?"

"അല്ലാ. ആ ആൾ ഒരു ചുള്ളക്കാരനാണു്. വയസ്സു് ഇരുപത്താറു വരും."

"അയാളെ അയച്ചാൽ അവിടെ പത്തുമണിക്കകം എത്തും. റോസേ കടലാസ്സും പെൻസിലും—വേണ്ട—മഷിയും പേനയും—തയ്യാറാക്കു. ഞാൻ എഴുതുന്നില്ല. ജയിലിനകത്തുകിടന്നു് ഗൂഢാലോചന നടത്തുന്നുവെന്നു് കാണുന്നവർ വ്യാഖ്യാനിക്കും. നീതന്നെ എഴുതിക്കൊള്ളൂ. പ്രദർശനസംഘാദ്ധ്യക്ഷനാണു് എഴുതേണ്ടതു്."

"അദ്ദേഹം വരാൻ താമസിച്ചാൽ"

"ഒന്നുരണ്ടു ദിവസം താമസിച്ചാൽ എന്തു്? പുഷ്പത്തെ സ്നേഹിക്കുന്ന ഒരുവൻ വിവരം കിട്ടിയാൽ അല്പവും താമസിക്കുകയില്ല. ലോകത്തിലെ എട്ടാമത്തെ അത്ഭുതം കാണാൻ ആർ വരില്ല? അതിന്റെ ഛായ അദ്ദേഹം എടുത്തുകൊള്ളും. ഒരു പ്രതി നമുക്കും തരും. അതിനെ സൂക്ഷിച്ചുകൊള്ളണം. അദ്ദേഹം വന്നു കാണുന്നതിനുമുമ്പു് വേറെ ആരും കാണാൻ ഇടയാകരുതു്. നീലാംബുജത്തിനെ കാണുന്നവർ മോഷ്ടിക്കാൻ തുനിയും."

റോസ ഇതെല്ലാം കേട്ടുകൊണ്ടുനിന്നു.

പിന്നെയും അയാൾ പറഞ്ഞു.

"ജേക്കബ്ബിനെ നല്ലപോലെ സൂക്ഷിക്കണം. ആളുകൾ ഒരു ഗിൽഡർ മോഷ്ടിക്കുന്നതിനുകൂടി മടിക്കുന്നില്ല. പിന്നെയാണോ ഒരു ലക്ഷം"

“ഞാൻ രാവും പകലും ഒന്നുപോലെ സൂക്ഷിച്ചുകൊള്ളാം.”

“പുഷ്പം വിടൎന്നു മലൎന്നോ?”

“ഏകദേശം” എന്നു് അവൾ തെളിഞ്ഞ കണ്ണുകളോടുകൂടി ഉത്തരം പറഞ്ഞു.

“പൂൎണ്ണമായും വിടൎന്നു ഉടനെ അദ്ധ്യക്ഷനെ തെൎയ്യപ്പെടുത്തണം.”

ഉടൻ അവിടത്തേയും തെൎയ്യപ്പെടുത്തണ്ടേ?

അവൾ സങ്കടമനുഭവിക്കുന്ന മട്ടിൽ ഒരു നെടുവീൎപ്പിട്ടു.

എന്നിട്ടു അവൾ തുടൎന്നു:—“ഞാൻ ഇതാ തിരിച്ചുപോകുന്നു. വിടൎന്നാൽ ഉടനെ അറിയിക്കാം.”

റോസ ഓടിപ്പോയി. വാൻബീൽ തുറന്നുകിടന്ന ജനാലയിലൂടെ വിശാലമായ പ്രാന്തപ്രദേശത്തെ നിരീക്ഷിച്ചു.

“റോസ എന്നെയും നോക്കുന്നുണ്ടാവും. അവളുടെ നീണ്ടുവിടൎന്ന കണ്ണുകൾക്കെതിരെ നീലാംബുജവും ഓരോ ദളമായി വിടൎന്നുണ്ടാവാം. ഒരുപക്ഷേ അവൾ അതിന്റെ കൃശമായ തണ്ടിൽ ഓമനയായ കൈകൾചേൎത്തു പിടിക്കയും ചെയ്യേക്കാം. നീലിമ കൊള്ളുന്ന ഓരോ ദളത്തേയും അവൾ മനോഹരമായ ചോപ്പണിച്ചുണ്ടുകൾ അണച്ചു ചുംബനംചെയ്യുമായിരിക്കാം. രണ്ടും കോമളമായ പുഷ്പങ്ങൾ. ഒന്നു നീലം മറേറതു തങ്കനിറം. ഇങ്ങനെ അയാൾ മനോരാജ്യത്തിൽ സ്വച്ഛന്ദം വിഹരിച്ചു. അപ്പോൾ തെക്കുവശത്തു അക്ഷുണ്ണോജസ്സോടു പ്രകാശിച്ച ഒരു നക്ഷത്രം സ്ഥാനം തെററി കീഴ്പ്പോട്ടുപാഞ്ഞു. അതുകണ്ടു ശേഷമുള്ള നക്ഷത്രങ്ങൾ ഒന്നു വിറകൊണ്ടു.

വാൻബീലിന്റെ ദേഹത്തു് തണുപ്പു ക്രമേണ വ്യാപിച്ചു.

“സൎവ്വജ്ഞനായ സകലേശ്വരൻ എന്റെ പുഷ്പത്തിനും ജീവൻ കൊടുക്കുന്നുണ്ടാവാം.” ഇങ്ങനെ അയാൾ പുലമ്പി.

അധികം താമസിക്കാതെ ഒരു ശബ്ദം അഴിക്കിടയിൽക്കൂടെ കടന്നു് അയാൾക്കു് ഉണർവ്വു നൽകി.

റോസ വാൻബിലിനോടു എന്തോ പറവാൻ വന്നിരിക്കുന്നു്.

“പുഷ്പം വിടർന്നു—നീലനിറം—കറുത്ത പുള്ളികളില്ല—”

“എനിക്കു് കാണാൻ സാധിക്കുകയില്ലല്ലോ” എന്നു് വാൻബീൽ മനസ്സിടിവോടു പറഞ്ഞു.

“ഇതാ നോക്കണം” എന്നു് മധുരസ്വരമുച്ചരിച്ചുകൊണ്ടു് അവൾ വിളക്കു തെളിയിച്ചു. എന്താശ്ചര്യം! നീലാംബുജം മന്ദമാരുതൻ തട്ടി ചാഞ്ചാടുന്ന കാഴ്ചയെയാണു് തടവുകാരൻ കണ്ടതു്.

അയാൾ അതുനോക്കി അല്പനേരം അങ്ങനെ നിന്നുപോയി. വാക്കുകൾ വഴങ്ങാതായി.

“ദൈവമേ! അങ്ങു് എന്റെ ഈ പരിതാപസ്ഥിതിയിലും സ്വർഗ്ഗീയപ്രഭ വിതറുന്നുവല്ലോ” എന്നു് അയാൾ ഒരു വിധം അവ്യക്തഭാഷയിൽ പറഞ്ഞു.

നീലാംബുജം മനോഹരംതന്നെ. പാവനവും, സുരഭിലവും, സുന്ദരവുമായ ആ പുഷ്പം ആരെയും ആകർഷിക്കുന്നതിനു പര്യാപ്തമായിരുന്നു. പച്ചിലകളുടെ ഇടയിൽ നീലമായ പുഷ്പം ഓരോ ദളത്തെയും ശരിയായ നിലയിൽ വഹിച്ചു മന്ദംമന്ദം ചാഞ്ഞുലഞ്ഞു. പുഷ്പം നീലം, എളിയ നീലം, നല്ലനീലം, അല്ല, തനിനീലം എന്നു സംശയത്തിനിടയാക്കി.

“റോസേ! നീ വേഗം കത്തെഴുതി കാര്യങ്ങൾ നടത്തണം. അധികം താമസിക്കാൻ പാടില്ല.”

അവൾ അതുകേട്ടു് പുഞ്ചിരിതൂകി. അഴിഞ്ഞു പിൻഭാഗത്തെ ആവരണം ചെയ്യുന്ന കബരീഭാരത്തെ ഇടത്തുകരംകൊണ്ടു് ഒതുക്കി അവൾ തയ്യാറാക്കിയ കത്തു് അഴിക്കിടയിൽ നീട്ടി.

ബഹുമാനപ്പെട്ട അദ്ധ്യക്ഷനു്,

"നീലാംബുജം" താമസിയാതെ പരിപൂർണ്ണാവസ്ഥയെ പ്രാപിക്കും. ലൂവെസ്റ്റിൻ ജയിലിനകത്തിരിക്കുന്ന ആ പുഷ്പത്തെ അവിടുന്നു് ദയചെയ്തു കൊണ്ടുപോകണമെന്നു സവിനയം അപേക്ഷിക്കുന്നു. ജയിലരുടെ മകളാണു് ഞാൻ. അച്ഛന്റെ തടവുകാരെപ്പോലെ ഞാനും കാരാഗൃഹവാസം നയിക്കുകയാണു്. സ്വാതന്ത്ര്യമില്ലാത്ത ഈ കൈകൾ പുഷ്പത്തെ എങ്ങനെ അവിടെ എത്തിക്കും. അതിനാലാണു് വന്നുകൊണ്ടുപോവണമെന്നു് ഞാൻ വീണ്ടും അപേക്ഷിക്കുന്നതു്.

ഈ പുഷ്പത്തിനു് "റോസവാൻബീൽ" എന്നു് പേരിടുകയും വേണം.

എന്നു്,
വിനീതയായ റോസ.

വാൻബീൽ കത്തു സശ്രദ്ധം വായിച്ചു. "റോസേ! നീ എഴുതിയ കത്തു് അഭിനന്ദനീയമായിരിക്കുന്നു. ഞാൻ എഴുതിയിരുന്നുവെങ്കിൽ ഇതു നന്നാകയില്ലായിരുന്നു. നമ്മുടെ പ്രേമസർവ്വസ്വമായ പുഷ്പത്തെ വേണ്ടവണ്ണം സൂക്ഷിക്കണം. വേഗം ആളയക്കാനും മടിക്കരുതു്."

ഇത്രയും പറഞ്ഞശേഷം വാൻബീൽ മേൽവിലാസം പറഞ്ഞുകൊടുത്തു.

റോസ നിസ്സഹായയും പരിശുദ്ധയുമായ യുവതി; വാൻബീൽ നിർദ്ദോഷിയും ബന്ധനസ്ഥനുമായ ഒരു യുവാവു്. അവർക്കു രണ്ടുപേർക്കും പരസഹായം അത്യാവശ്യമായിരിക്കുന്ന ഒരു കാലഘട്ടത്തെക്കാണു് നാം പ്രവേശിക്കുന്നതു്.

രണ്ടുപേരും കെട്ടിക്കിളത്തിയ ആശാസൗധം അടിതകർന്നു പൊളിയാറായിരിക്കുന്നു. അതോടൊന്നിച്ചു് അവരുടെ ജീവിതസരണിക്കും സാരമായ വ്യതിയാനം വന്നേക്കാം.

ജേക്കബിൽ, ബോക്സ്റ്റലിന്റെ ശരിയായ വേണ്ടവണ്ണം കാണാവുന്നതാണു്. അയാൾതന്നെയാണു് റോസയെ സദാ

അനുഗമിച്ചുകൊണ്ടിരുന്നതു്. വാൻബീലും നീലാംബുജവും അയാളുടെ ചിന്തയിൽനിന്നും ഒരിക്കലും അകന്നിരുന്നില്ല. അയാൾ ഒന്നൊന്തരം ലഹരിപദാൎത്ഥങ്ങൾ കൊടുത്തു് ജയിലരെ പാട്ടിലാക്കി ഏതാനും മാസങ്ങളായി ചൊല്പടിക്കു നിറുത്തിയിരിക്കയാണു്. അതുമൂലം റോസയുടെ സകല പെരുമാററവും അയാൾക്കു അറിവാൻ സാധിച്ചു.

അയാൾ റോസയോടു അടുക്കാൻ ശ്രമിച്ചു. അവളോടു് വിവാഹത്തിനെപ്പററിയും മററും സംസാരിച്ചു് അയാളുടെ സമഗ്രമായ ഉദ്ദേശത്തെ അവളിൽനിന്നും കഴിച്ചുവെച്ചു.

റോസ ബുദ്ധിശൂന്യയായ ഒരു പെൺകുട്ടിയായിരുന്നില്ല. തോട്ടത്തിൽ എപ്പോഴും കണ്ടുകൊണ്ടിരുന്ന മനുഷ്യാകൃതിയെ അവൾ വെറുക്കുക മാത്രമല്ല, അയാളെ സൂക്ഷിച്ചു വേണ്ടതു പ്രവൎത്തിക്കയുംകൂടി ചെയ്തു.

ജയിലർ ചെടിയുടെ മുളയെ നശിപ്പിച്ചപ്പോൾ ജേക്കബ്ബിനുണ്ടായ ദേഷ്യം വായനക്കാർ അറിഞ്ഞിരിക്കാം. അതു വാൻബീലിന്റെ പക്കൽ ഇനിയും രണ്ടു വിത്തു് ഉണ്ടെന്നോൎക്കാതെ പ്രകടിപ്പിച്ചതായിരുന്നു.

* അവൾ തടവുകാരന്റെ മുറിയിൽ പോകുന്നതും തിരിച്ചു വരുന്നതും ആ ഘാതകൻ പലപ്പോഴും കണ്ടിട്ടുണ്ടു്. പക്ഷെ അവൾ അയാളെ ഒരു പ്രാവശ്യം മാത്രമേ കണ്ടുള്ളു. അതു് അയാൾ കോണിപ്പടി കയറുമ്പോഴായിരുന്നു.

റോസ ഒരു വലിയ പൂച്ചട്ടി ഒരു മുറിയിൽനിന്നും മറെറാരു മുറിയിലേക്കു കൊണ്ടുപോകുന്നതും, അതിൽ വെള്ളം തളിക്കുന്നതും സമീപത്തിരുന്നു വളമിടുന്നതും അയാൾ സുവ്യക്തമായി കണ്ടറിഞ്ഞു. അതുകഴിഞ്ഞു് അയാൾ ജയിലിനടുത്തു് അവളുടെ മുറിക്കു എതിരെയായി ദൂരത്തുള്ള ഒരു കെട്ടിടം വാടകയ്ക്കു എടുത്തു ദൂരദൎശിനിയുടെ സഹായത്താൽ

വാൻബീലിൻെറ പ്രവൃത്തികളെ മുൻപു് നിരീക്ഷണം ചെയ്തതുപോലെ അവളുടെ ദിനചര്യയേയും നോക്കിവന്നു.

രണ്ടുമൂന്നുദിവസത്തെ അശ്രാന്തപരിശ്രമംകൊണ്ടു് അയാളുടെ സകല സംശയങ്ങളും തീൎന്നു. കാലത്തുമുതൽ വൈകുന്നതുവരെ പൂച്ചുട്ടി അവളുടെ മുറിയിൽ ജാലകത്തിനടുത്തിരിക്കും. അതിനു സമീപത്തു അതിൽനിന്നും കണ്ണെടുക്കാതെ സുകുമാരിയായ റോസയും നിഷ്ഠയോടെ ഇരിക്കും. പുഷ്പഫലാലംകൃതമായ വല്ലികൾ ചുററിപ്പിണഞ്ഞ നിലയിൽ വിനിൎമ്മിതമായ ജനാലയ്ക്കടുത്തു്, 'വല്ലീഗൃഹത്തിൽ' ശകുന്തളയ്ക്കൊപ്പം അവൾ പരിശോഭിച്ചു.

നീലാംബുജത്തെ അവലോകനം ചെയ്യുംതോറും ജേക്കബ്ബിൻെറ ഉള്ളിൽ ആഗ്രഹം തിളച്ചുപൊങ്ങി.

രാത്രിയിൽ മഞ്ഞു് വൎദ്ധിക്കുമ്പോൾ അവൾ ചെടിയെ അകത്തെടുത്തു മാററും. അല്ലെങ്കിൽ മഞ്ഞുതട്ടി അതു ചീത്തയാകുമെന്നു് അവൾ ധരിച്ചിരുന്നു. അതുപോലെതന്നെ അസഹനീയമായ സൂൎയ്യപ്രകാശമുള്ളപ്പോൾ അവൾ അതിനെ തണലത്തു മാററിവെക്കും.

ഇലകൾ കണ്ടനാൾമുതൽ ആ പരമദുഷ്ടൻ നീലാംബുജത്തിൻെറ മധുരിമയെ ആസ്വദിക്കാൻ ആരംഭിച്ചു. അതു് വളരുംതോറും അയാളുടെ ആഗ്രഹങ്ങളും വളൎന്നുവന്നു.

ഏഴെട്ടുദിവസം അവൾ എങ്ങും പോകാതെ പുഷ്പത്തെ മാത്രം സൂക്ഷിച്ചുകൊണ്ടിരുന്നു.

ബോക്സ്റ്റൽ (എന്നുതന്നെ അയാളെ വിളിക്കാം) പൂച്ചുട്ടിയോടുകൂടി പുഷ്പത്തെ അപഹരിക്കുന്നതിനു തീൎച്ചപ്പെടുത്തി. അതു് കൈവശമായാൽ ഒരു ലക്ഷം ഗിൽഡറും തനിക്കു ലഭിച്ചുപോയെന്നു അയാൾ ദൃഢമായും വിശ്വസിച്ചു.

എങ്ങനെയാണു് അതിനെ മോഷ്ടിക്കുക? ഇതാണു് അയാളുടെ ഹൃദയത്തിൽ കുരുത്തുതഴച്ച ചിന്ത. അതിനെ മോ

ഷ്ടിക്കണമെങ്കിൽ റോസ അവിടെ ഇല്ലാതിരിക്കണം. അവർ അവിടം വിടുന്ന സമയമേതെന്നു ബോക്സ്റ്റർ നിത്യപരിചയത്താൽ അറിഞ്ഞു പ്രണയികൾ ഒന്നിച്ച് അഭിസന്ധിക്കുന്ന സമയമാണ് ചൌര്യവൃത്തിക്കു സൗകര്യമെന്ന് അയാൾ തീരുമാനിച്ചു. അതിരിക്കുന്ന മുറിയും പരിസരവും പരിചയപ്പെടുന്നതിനു അയാൾ ഒന്നുരണ്ടുദിവസം അവിടെ ചുററിനടന്നു. കതകു രണ്ടുപൂട്ടു ഇട്ടാണ് അവർ പൂട്ടിയിരുന്നതു്. അവ എളുപ്പത്തിൽ ഭേദിക്കത്തക്കതുമല്ല. താക്കോൽ സദാ അവർ തന്നെ വഹിച്ചിരുന്നു.

റോസ കാണാതെ താക്കോൽ കരസ്ഥമാക്കേണ്ട മാർഗ്ഗത്തെക്കുറിച്ച് ബോക്സ്റ്റർ ഗാഢമായും ആലോചിച്ചു അതു് അയാൾക്ക് അസാദ്ധ്യമായി തോന്നി. ഒരുപക്ഷേ താക്കോൽ അവളുടെ പക്കൽനിന്നും പോയാൽത്തന്നെയും രണ്ടാമത്തു പൂട്ടിയിട്ടല്ലാതെ അവർ പുറത്തു പോവുകയില്ലെന്ന് അയാൾക്ക് അറിയാമായിരുന്നു.

കിട്ടാവുന്ന താക്കോലുകളെ ശേഖരിച്ച് അയാൾ ഓരോന്നായി പരിശോധിച്ചു. ഒരു താക്കോൽ ഒരു പൂട്ടിൽചെന്ന് ഒരിക്കൽമാത്രം തിരിഞ്ഞു. അതിനെ കുറെ ഭേദപ്പെടുത്തി നോക്കിയപ്പോൾ പൂട്ടു തുറക്കുകയും പൂട്ടുകയും ചെയ്തു. ഇതേതരത്തിൽ അയാൾ രണ്ടാമത്തെ പൂട്ടിനും ഒരു താക്കോലു് സമ്പാദിച്ചു. ബോക്സ്റ്റർ ഈ ജോലി നടത്തുമ്പോൾ രണ്ടു പ്രണയനിധികളും സ്വൈരസല്ലാപത്തിൽ ലയിച്ചുനില്ക്കുകയായിരുന്നു.

പിന്നീട് അയാൾക്കുണ്ടായിരുന്ന തടസ്സങ്ങൾ മതിൽ കടന്നു മുറിയിൽ വരുന്നതിനും അവിടെനിന്നും രക്ഷപ്രാപിക്കുന്നതിനുമുള്ളവയായിരുന്നു.

ആദ്യമായി അയാൾ മുറിക്കകത്തു കടന്നപ്പോൾ അയാളും രണ്ടുമൂന്നു ഇല വിടന്ന നീലാംബുജവും മാത്രം അതിനകത്തുണ്ടായിരുന്നു. അപ്പോൾ വേണമെങ്കിൽ അയാൾക്ക് അ

തിനെ കൊണ്ടുപോകാമായിരുന്നു. അതുകൊണ്ടു് അയാൾ തൃപ്തിപ്പെട്ടില്ല. പുഷ്പം നീലംതന്നെ ആയിരിക്കുമോ എന്നു് അയാൾക്കു് അറിവാൻ നിവൃത്തിയില്ലാതിരുന്നു. അതിനാൽ മാത്രമാണു് അപ്പോൾ അതെടുക്കാൻ അയാൾ തുനിയാഞ്ഞതു്.

താക്കോലുകൾ കൈവശമുണ്ടായിരുന്നതിനാൽ അയാൾക്കു് മുറിക്കകത്തു ആവശ്യപ്പെടുമ്പോൾ കടക്കാൻ സാധിച്ചിരുന്നു. പുഷ്പം കൈവശമായാൽ അല്പവും താമസിക്കാതെ സ്ഥലാദ്ധ്യക്ഷൻെറ സമീപത്തിലേക്കു പോകണമെന്നു അയാൾ ദൃഢനിശ്ചയം ചെയ്തു. അതിനെസ്സംബന്ധിച്ചുണ്ടാകുന്ന അപകടങ്ങളിൽ റോസായെയും വാൻബീലിനേയുംകൂടി കൊള്ളിക്കുന്നതിനും അയാൾ ഉപായം കരുതി.

രാത്രിയിൽ റോസ പ്രാണേശൻെറ സമീപത്തു പോകുമ്പോഴൊക്കെ ബോക്സ്റ്റലിൻെറ മേൽ ഒളിച്ചു മുറിക്കകത്തു പോയി പുഷ്പത്തെ പരിശോധിക്കുമായിരുന്നു.

നാം കഥാന്തരത്തിൽ സ്പർശിച്ചു ഒടുവിലത്തെ ദിവസം അയാൾ മുറിയിൽ പതുങ്ങിപ്പതുങ്ങി കടക്കാൻ ശ്രമിക്കയായിരുന്നു. അന്നു് വാൻബീലും റോസായും നേരത്തെ തമ്മിൽ പിരിഞ്ഞു. പത്തുമിനിട്ടു കഴിഞ്ഞ ഉടനെ റോസ തിരിച്ചു വരുന്നതു ബോക്സ്റ്റൽ കണ്ടു. അപ്പോൾ പുഷ്പം വിടന്നിരിക്കാമെന്നും അയാൾ തീർച്ചയാക്കി.

പുഷ്പത്തെ അന്നുരാത്രിതന്നെ മോഷ്ടിച്ചുകൊണ്ടുപോകുന്നതിനു് അയാൾ നിശ്ചയിച്ചു. അതിലേക്കു തുണയായി ലഹരികൂടിയ മദ്യം ജയിലർക്കു അയാൾ വരുത്തിക്കൊടുത്തു. ആ ദുസ്സ്വഭാവി അതു കുടിച്ചു് ബോധരഹിതനായി നിദ്രയിലാണ്ടു.

റോസ പൂച്ചട്ടിയും തൂക്കി മുകളിലേക്കു പോകുന്നതു് ബോക്സ്റ്റൽ കണ്ടു.

"അവൾ അദ്ധ്യക്ഷനെ കാണ്മാൻ പോവുകയായിരിക്കു

മോ? തീർച്ചയായുമല്ല." ഇങ്ങനെ അയാൾ സമാധാനപ്പെട്ടു.

റോസ മന്ദം മന്ദം നടന്നു് ഇരിമ്പഴിക്കടുക്കലെത്തി. മങ്ങിയ റാന്തലിന്റെ സഹായത്താൽ അയാൾ നീലാംബുജത്തെ കണ്ടു. അതു പൂർണ്ണമായും വിടർന്നു.

റോസയും വാൻബീച്ചും തമ്മിലുള്ള ആലോചന അയാൾ കേട്ടു. അവർ പുണർന്നു ചുംബിച്ചതും അയാൾ കണ്ടു് അസൂയപ്പെട്ടു. അതു കഴിഞ്ഞു ദീപം കെടുത്തി രിഷ്യു മുറിയിൽ പ്രവേശിച്ചു് അല്പം കഴിഞ്ഞു മുറി പൂട്ടി അവൾ പുറത്തുപോകുന്നതും അയാൾ കണ്ടു.

ആ സന്ദർഭത്തിൽ ബോക്സ്റ്റൽ കള്ളത്താക്കോലുകൾ കൊണ്ടു് മുറി തുറക്കാൻ ആരംഭിച്ചു.

റോസ വിട്ടുപോയ സ്ഥലത്തുതന്നെ വാൻബീൽ നിന്നു. അനന്തമായ ആനന്ദസാഗരത്തിലെ തരംഗപരമ്പരകളെ തരണംചെയ്തു വിദൂരസ്ഥിതമായ ഒരു പദവിയെ പ്രാപിക്കാനുള്ള വിശിഷ്ടചിന്തയാൽ ആകൃഷ്ടനായി അയാൾ തന്നെയും മറന്നു നിലകൊണ്ടു.

സമയം അഗാധമായ ഭൂതത്തിലേക്കു പാഞ്ഞുകൊണ്ടിരുന്നു. പ്രഭാതാർക്കന്റെ കിരണസമൂഹങ്ങൾ ഇരുമ്പഴിയിൽക്കൂടെ അകത്തു പ്രവേശിച്ചുതുടങ്ങി. അപ്പോൾ ഒരു വിലാപസ്വരം അയാളുടെ ചെവിയിൽ തടഞ്ഞു. അയാൾ സൂക്ഷിച്ചു ചുറ്റുപാടും നോക്കി.

കണ്ണുനീരൊലിപ്പിച്ചു് തേങ്ങിത്തേങ്ങി കരയുന്ന റോസയെയാണു് അയാൾ കണ്ടതു്. കാര്യമറിയാതെ യുവാവു് അമ്പരന്നു.

"പോയി—പോയി" എന്നു് അവൾ തൊണ്ടയിടറി അവ്യക്തസ്വരത്തിൽ പറഞ്ഞു.

"എന്താണു് കാര്യം പറയുക."

"നീലാംബുജം നഷ്ടമായി."

തടവുകാരന്റെ മുഖം വെളുത്തുതുടങ്ങി.

"ആരു കൊണ്ടുപോയി?"

“എനിക്കറിഞ്ഞുകൂടാ. ആരോ മോഷ്ടിച്ചുകൊണ്ടുപോയി” എന്നു് അഴിയിൽ ചാരിനിന്നുകൊണ്ടു് അവൾ പറഞ്ഞു.

റോസയുടെ ദേഹം ഒന്നിനൊന്നു തളൎന്നുതുടങ്ങി. ശക്തിയില്ലാതെ അവൾ മുട്ടുകുത്തി വീണു.

“കാമരേ പരിഭ്രമിക്കേണ്ട” എന്നു് വാൻബീൽ സമാധാനം പറഞ്ഞു.

“ഞാൻ സൂക്ഷിക്കാതെയല്ല ഇങ്ങനെ പററിയതു്.”

“നീ കതകു തുറന്നിട്ടിരുന്നപ്പോൾ ആരെങ്കിലും കൊണ്ടുപോയിരിക്കും.”

“ഒരു മിനിട്ടുപോലും ഞാൻ തുറന്നിട്ടിട്ടു് എങ്ങും പോകാറില്ല. കതകു് അടച്ചിരുന്നു. പൂട്ടു തുറന്നിട്ടില്ല പുഷ്പത്തെ കാണ്മാനേയില്ല”

“എന്നാൽ താക്കോൽ കൈയിൽനിന്നും പോയിരിക്കാം.”

“താക്കോൽ എന്റെ കഴുത്തിലിരുപ്പുണ്ടു്. അതാരും ഇതുവരെ കണ്ടിട്ടേ ഇല്ല.”

“പിന്നെ എങ്ങനെ കളവുപോയി.”

“അതേ; അതാണു് എനിക്കും ആശ്ചൎയ്യകരമായി തോന്നുന്നതു്. കണ്ണുംകൊട്ടതു് അളയച്ചിട്ടു് അധികംനേരമായില്ല തിരിഞ്ഞുപോയി നോക്കിയപ്പോൾ പൂവില്ല.”

അവളുടെ ശബ്ദം ഒന്നിനൊന്നു് അടച്ചു. ഒടുവിൽ സംസാരിക്കാൻ കഴിയാതെ അവൾ നിന്നു

“ഇനി ഞാൻ എന്തുചെയ്യട്ടെ” എന്നു് ആയാസപ്പെട്ടു് അവൾ മൃദുസ്വരത്തിൽ ചോദിച്ചു

“റോസ്! ഇനി എന്തിനു ഞാൻ ജീവിച്ചിരിക്കുന്നു. നമ്മുടെ സൎവ്വസ്വവും പോയി”

ഇത്രയും ഉച്ചത്തിൽ പറഞ്ഞു് അയാൾ ഇരുമ്പഴികളിൽ കൈ മുറുക്കി അടിച്ചു.

അയാൾ റോസയുടെ സങ്കടാവസ്ഥയെ നല്ലപോലെ അറിഞ്ഞിരുന്നു.

"റോസേ പോയതു പോകട്ടെ. മോഷ്ടാവാരാണെന്നു് എനിക്കു മനസ്സിലായി. ജേക്കബല്ലാതെ മററാരും ഈ പ്രവൃത്തി ചെയ്യുകയില്ല. അയാൾ ഇപ്പോൾ അദ്ധ്യക്ഷനെ കാണാൻ തിരിച്ചിരിക്കും. പുഷ്പത്തെ അയാളുടെ സ്വന്തമാക്കാൻ നാം സമ്മതിച്ചുകൂട. അയാളെ പിന്തുടൎന്നു പോകേണ്ടിയിരിക്കുന്നു."

"അച്ഛനറിയാതെ അക്കാൎയ്യം ഞാൻ എങ്ങനെ നിറവേററും. നാം തമ്മിലുള്ള ബന്ധം അച്ഛനെ എങ്ങനെ അറിയിക്കാം. ഇവൾ എന്തുചെയ്യാൻ ശക്തയാകും."

"നീ കതകു തുറക്കുക. ഞാൻ പുറത്തുവന്നു കള്ളനെ കണ്ടുപിടിച്ചു കഥകഴിക്കാം. കതകു തുറക്കുക."

"അതിനുള്ള ഒരു പദവി എനിക്കുണ്ടായിരുന്നുവെങ്കിൽ ഞാൻ എന്നേ അതു ചെയ്യുമായിരുന്നു. താക്കോലില്ലാതെ എന്തുചെയ്യും."

"നിന്റെ ദുഷ്ടനായ അച്ഛന്റെ കൈയിലുണ്ടല്ലോ. അദ്ദേഹം അതിനെ ചെടിയെ നശിപ്പിച്ചു കൂട്ടുകാരൻ രണ്ടാമത്തതിനേയും"

"എനിക്കുവേണ്ടി പതുക്കെ സംസാരിക്കണം."

'റോസേ' നീ കതകുതുറന്നിടുക അല്ലെങ്കിൽ ഞാൻ ഇരുമ്പഴിയെ തകൎക്കും.

"കരുണചെയ്തു് ശാന്തമായിരിക്കണം."

വാൻബീൽ കമ്പികളെപ്പിടിച്ചു് ബലമായി ഒന്നുകിട്ടുക്കി. നൈരാശ്യം വൎദ്ധിച്ചപ്പോൾ ശക്തിയും ശതഗുണമായി. റോസ അയാളുടെ ധിക്കൃതിയെ കഴിയുന്നത്ര തടഞ്ഞു.

"ഞാൻ നിന്റെ അച്ഛനേയും ജേക്കബിനേയും ഒന്നിച്ചു് വധിക്കും. രണ്ടുപേരുടേയും രക്തം ഈ ഭൂമിയിൽ തളിച്ചു് പരിശുദ്ധമാക്കണം."

മതിമറന്ന തടവുകാരൻ നിലവിളിച്ചു് വിളിച്ചു.

"ഞാൻ അച്ഛന്റെ പക്കൽനിന്നും താക്കോൽ എടുത്തു

തരാം" എന്നു റോസ പറഞ്ഞു. അവർക്കുപിമ്പിൽ ഒരു ഗർജ്ജനം മുഴങ്ങി.

"അച്ഛാ" എന്നു് അവർ വിളിച്ചു.

ജയിലർ നിർദ്ദയം പുത്രിയുടെ കരതലത്തിൽ പിടിച്ചിഴച്ചു.

"നീചേ, നീ എന്റെ കൈയിൽനിന്നും താക്കോൽ എടുക്കുമോ? നീ അതിനിന്ദ്യനായ ഒരു തടവുകാരനുമായി സംസർഗ്ഗം ചെയ്യുമെന്നോ? രാക്ഷസി! നിന്നെ ഞാൻ ശരിയായ പാഠം പഠിപ്പിക്കുന്നുണ്ടു്."

അവർ ജീവനുവേണ്ടി ഒന്നു പിടഞ്ഞു.

"ഹ" എന്നുമാത്രം അയാൾ ശബ്ദിച്ചു.

"നിർദ്ദോഷി എന്നു സ്വയമഭിമാനിക്കുന്ന ഘാതക! നീ എന്റെ രക്തത്തെ തള്ളിക്കളമെന്നോ? നീയാണോ രാജദ്രോഹത്തിനു തുനിയാത്ത സാധു? നീയാണോ യുവരാജാവിന്റെ കാരുണ്യത്തിനു പാത്രീഭൂതൻ? ചണ്ഡാള! നീ എന്റെ പുത്രിയെ ദുഷിപ്പിച്ചു. അവളെ ഇഹത്തിലും പരത്തിലും അനർഹയാക്കി. ഇനി ഞാൻ കരുതി പ്രവർത്തിച്ചുകൊള്ളാം."

റോസ ഒരു കുഞ്ഞിനെപ്പോലെ കിടുകിടെ വിറച്ചു. ജയിലർ പിന്നീടു് അവിടെ നിന്നില്ല.

"അന്ത്യശേഷം കൂട്ടാക്കേണ്ട" എന്ന അർത്ഥത്തിൽ അവൾ കണ്ണു കാണിച്ചിട്ടു പിതാവിനെ അനുഗമിച്ചു.

ബോക്സ്റ്റൽ ഈ നേരംകൊണ്ടു സംഘാദ്ധ്യക്ഷനെ കാണാൻ യാത്രയായി. പുഷ്പത്തെ ഒരു പെട്ടിക്കകത്താക്കി വണ്ടിയിൽ വെച്ചു് അയാളും കേറി വേഗം ഓടിക്കാൻ വണ്ടിക്കാരനോടു ശട്ടംകെട്ടി.

അയാൾ അദ്ധ്യക്ഷനു് ഒരു കത്തെഴുതി അയച്ചു. ചെടിയെ അയാൾ വേറെ ഒരു മനോഹരമായ ചട്ടിയിൽ ഇളക്കി നട്ടു.

# XVI

റോസ പ്രേയാനെ വിട്ടുപിരിയുന്ന അവസരത്തിൽ അവളുടെ നീണ്ട നയനങ്ങൾ സൂചിപ്പിച്ച മാൎഗ്ഗത്തെ തുടൎന്നു പ്രവൎത്തിച്ചു. ഒന്നുകിൽ നീലാംബുജത്തെ വീണ്ടെടുക്കണം. അല്ലെങ്കിൽ വാൻബീലിനെ ഈ ജന്മത്തു കാണാൻ പോകരുതു്. ഇതായിരുന്നു അവൾ ചെയ്ത നിശ്ചയം.

ഏഴു കൊല്ലമായി പണിപ്പെട്ടു ഫലപ്രദമായ നിലയിൽ കൊണ്ടുവന്ന സാധു വാൻബീലിൻെറ ആശ ഒരു നിമിഷത്തിൽ നഷ്ടമായി. അതു് അയാളെ ക്രമത്തിലധികം സങ്കടപ്പെടുത്തി.

റോസയ്ക്കു നല്ല മനോധൈൎയ്യമുണ്ടായിരുന്നു. നിരാശതപം ഒരിക്കലും അവളെ നിശ്ചലയാക്കിട്ടില്ല. ദൗൎഭാഗ്യം അവളെ അവിവേകിനിയാക്കീട്ടുമില്ല. നേരിട്ട ആപത്തിനെ ഓൎക്കാതെ അവൾ നേരേ സംഘാദ്ധ്യക്ഷനെ കാണാൻ തിരിച്ചു.

മുറിയിൽപോയി പുഷ്പമുണ്ടോ എന്നു അവൾ ഒന്നുകൂടി തിരഞ്ഞു. അതവിടെ ഇല്ല. അത്യാവശ്യം വേണ്ട ചില സാമാനങ്ങൾ എടുത്തുകൊണ്ടു് അവൾ മുറിപൂട്ടി പുറത്തിറങ്ങി. മുന്നൂറു ഗിൽഡറും കൈവശത്താക്കി. ഒരു വിത്തുണ്ടായിരുന്നതിനെ അവൾ വക്ഷസ്സോടു ചേൎത്തു സൂക്ഷിച്ചു. നിഗൂഢമായ ഒരു വഴിയിലൂടെ അവൾ കാരാഗൃഹത്തിനു പുറത്തിറങ്ങി. പരിചയമുള്ള വണ്ടിപ്പുരയിൽ പോയി ചോദിച്ചപ്പോൾ വണ്ടി ഒന്നും അവിടെ ഇല്ലെന്നു അറിവുകിട്ടി. അത്യാവശ്യകാൎയ്യമാണെന്നു് അറിഞ്ഞ വണ്ടിപ്പുരകാൎയ്യസ്ഥൻ അവൾക്കു് ഒരു കുതിര സവാരിക്കായി കൊടുത്തു.

കത്തുംകൊണ്ടുപോയ വള്ളക്കാരനെ കണ്ടുപിടിക്കണമെന്നുള്ള ഉദ്ദേശത്തിൽ തോട്ടിനരികത്തുകൂടെ അവൾ അതിവേഗം സവാരിചെയ്തു. നാലുകാഴിക ദൂരം പോയപ്പോൾ അ

ഷൾ വള്ളക്കാരനെ കണ്ടെത്തി, കത്തു് അവൾ തിരിച്ചുവാങ്ങി നശിപ്പിച്ചിട്ടു്, അയാളോടൊരുമിച്ചു യാത്രചെയ്തു.

മാർഗ്ഗം സുഗമവും, പ്രകൃതിദത്തമായ മനോഹരകാഴ്ചകളാൽ പ്രശോഭിതവുമായിരുന്നു. ശീതളമാരുതൻ അവരെ ഇടക്കിടെ തലോടി.

സ്വന്തം പുത്രി മുറിക്കകത്തിരുന്നു കരയുകയായിരിക്കാമെന്ന വിചാരത്താൽ, ജയിലർ അനേകം രാജ്യങ്ങൾ ആക്രമിച്ചു കരസ്ഥമാക്കിയ ഒരു ചക്രവർത്തിക്കൊപ്പം ചാരിതാർത്ഥ്യം കൈക്കൊണ്ടു. കുറേ കഴിഞ്ഞപ്പോൾ പിതൃഹൃദയം ശാന്തമായിത്തുടങ്ങി. മകളെ ഒന്നു കണ്ടേതീരു എന്നായപ്പോൾ അയാൾ ഭൃത്യനെ പറഞ്ഞയച്ചു. അയാൾ അവിടെ എങ്ങും കാണാതെ വിവരം ജയിലറെ അറിയിച്ചു. പിതാവു മുറിക്കരികത്തുപോയി മകളെ നാലഞ്ചുപ്രാവശ്യം വിളിച്ചു. എന്നിട്ടും കതകു തുറക്കാത്തതിനാൽ കതകു ചവുട്ടിപ്പിളർന്നു. പുത്രി അകത്തില്ലായിരുന്നു

അവൾ ജേക്കബിനോടുകൂടി പോയിരിക്കാമെന്നു് അയാൾ ഊഹിച്ചു.

മകളെ കാണാതെ കോപാന്ധനായി ജയിലർ, തടവുകാരന്റെ മുറിയിലേക്കു പോയി. അയാൾ അസഭ്യവാക്കുകൾകൊണ്ടു മാർബിലിനെ അഭിഷേകംചെയ്തു. മൂഢാത്മാവു് എന്തും പറയട്ടെ എന്നു സമാധാനിച്ചു് അയാൾ വേറെയൊരുവശം ലക്ഷ്യീകരിച്ചിരുന്നു.

പത്തുമണിക്കുറിനകം റോസയും അനുയായിയും നിർദ്ദേശസ്ഥലത്തെത്തി. അദ്ധ്യക്ഷൻ, ഹെറിസൺ, സംഘംവക ഒരു റിപ്പോർട്ടു തയ്യാറാക്കുമ്പോഴാണു് റോസ അദ്ദേഹത്തെ കാണ്മാൻചെന്നതു്. അവൾ ഒരു കടലാസ്സുതുണ്ടിൽ "റോസ" എന്നുമാത്രം എഴുതി ഒരു പരിചാരകൻവശം അദ്ധ്യക്ഷനു കൊടുത്തയച്ചു. അതുകണ്ടു കാര്യമൊന്നും മനസ്സി

ലാക്കാതെ കാണാൻ സൌകൎയ്യമില്ലെന്നു ഹെറിസൺ ഉത്തരം കൊടുത്തു.

"നീലാംബുജത്തിനെപ്പററി സംസാരിക്കാനാണു് വന്നിരിക്കുന്നതെന്നു് അറിയിക്കാൻ അവൾ ഭൃത്യനോടപേക്ഷിച്ചു."

നീലാംബുജത്തിൻെറ കാൎയ്യമറിവാനുള്ള കൌതുകം ഹെറിസനു ഒന്നു വേറെതന്നെ. പ്രാംശുകായനായ ഹെറിസൺ നീലാംബുജത്തെക്കുറിച്ചു സംസാരിക്കാൻ വന്ന സ്ത്രീയെ അകത്തേയ്ക്കു ക്ഷണിച്ചു.

"പുഷ്പത്തെപ്പററി പറയാനാണോ വന്നതു്?"

മുമ്പിൽ ഹാജരായ തരുണിയെ അദ്ദേഹം ഒന്നു സൂക്ഷിച്ചു. അവളുടെ സൌകുമാൎയ്യം അദ്ദേഹം പ്രത്യേകിച്ചും തിരിച്ചറിഞ്ഞു.

"അതേ." എന്നു് അവൾ കൂസൽകൂടാതെ ഉത്തരം പറഞ്ഞു.

"വളൎന്നു പുഷ്പിക്കാറായോ?"

"കഷ്ടം! അതെനിക്കു പറവാൻ സാധിക്കുകയില്ല."

"അതെന്തുകൊണ്ടു്."

"ഒരപകടം പിണഞ്ഞു."

"ആരെങ്കിലും മോഷ്ടിച്ചോ?"

"അതേ."

"കള്ളനെ അറിയാമോ?"

"എനിക്കു് ഒരാളെ സംശയമുണ്ടു്. വാസ്തവം മുഴുവനും അറിയാതെ അയാളുടെ പേരിൽ ഞാൻ കുററമാരോപിക്കുന്നില്ല."

"എന്നാൽ അതു പ്രയാസംകൂടാതെ കണ്ടുപിടിക്കാമല്ലൊ."

"അതെങ്ങനെ"

"നിങ്ങളുടെ പക്കൽനിന്നും മോഷ്ടിച്ച സ്ഥിതിക്കു കള്ളൻ തീൎച്ചയായും വിദൂരസ്ഥനല്ല."

"അതെന്തു്?"

"രണ്ടു മണിക്കൂറിനുമുമ്പു് ഒരു നീലാംബുജം ഇവിടെ വന്നിട്ടുണ്ടു്."

"നീലാംബുജം വന്നുവോ. ഇല്ലേ" എന്നുപറഞ്ഞു അവൾ ഒരു നെടുവീർപ്പിട്ടു.

"അതു തീർച്ചയാണോ?" എന്നു് അവൾ ചോദിച്ചു.

"ഇന്നു ഞാൻ കണ്ടതാണു്."

"എന്നാൽ അതെവിടെ ഇരിക്കുന്നു?"

"നിങ്ങളുടെ സ്വന്തപ്പെട്ട ആൾപക്കൽ"

"എനിക്കു ബന്ധുവായി ആരും ഇല്ല."

"ഐസെക്കു് ബാക്സ്റ്ററൽ നിങ്ങൾക്കു ആരാണു്?"

"അയാളെ ഞാൻ അറിയുകയില്ല. എന്നെ അവിടുന്നു ആരെന്നാണു മനസ്സിലാക്കിയിരിക്കുന്നതു്"

"എന്നെ ആരെന്നു ധരിച്ചിരിക്കുന്നു?"

അവിടുന്നു കൃഷിപ്രദർശനസംഘത്തിന്റെ അദ്ധ്യക്ഷനായ ഹെറിസൺ എന്നാണു് ഞാൻ അറിഞ്ഞിരിക്കുന്നതു്"

"എന്നോടു പറഞ്ഞതെന്താ?"

"നീലാംബുജം മോഷണംപോയിരിക്കുന്നു എന്നു്."

"ബാക്സ്റ്ററൽ കൊണ്ടുവന്ന പുഷ്പം നിങ്ങളുടേതാണോ?

"അതെനിക്കറിഞ്ഞുകൂടാ. ബാക്സ്റ്ററൽ എന്നൊരാളെ എനിക്കു പരിചയമേ ഇല്ല. ഞാൻ നട്ടുവളർത്തിയ ചെടിയാണു് മോഷണംപോയതു്."

"ബാക്സ്റ്ററലിനെ പരിചയമില്ല, അല്ലേ?"

അവൾ വല്ലാതെ പരിഭ്രമിച്ചു.

"പുഷ്പത്തെ അവിടുന്നു കണ്ടോ?" എന്നു റോസ ചോദിച്ചു.

"ഞാൻ കണ്ടു."

"നീലമല്ലേ."

"അതേ."

"കറുത്ത പുള്ളികൾ ഉണ്ടോ?"

"ഒന്നുമില്ല"

"അതെപ്പോൾ കാണാം"

"പ്രദർശനത്തിന്റെ തലേദിവസം."

"ബാക്സ്റ്ററാണോ ഉടമസ്ഥൻ?"

"അതേ കുഞ്ഞേ"

"അയാൾ ഒരു മെലിഞ്ഞ ആളല്ലേ?"

"അതേ"

"കുഴിഞ്ഞ മിഴികളല്ലേ അയാൾക്കുള്ളതു്?"

"അങ്ങനെയാണെന്നു തോന്നുന്നു"

"കുട്ടി നീ ബാക്സ്റ്ററിന്റെ ചിത്രത്തെയല്ലേ വിവരിക്കുന്നതു്?"

"നീലാംബുജം വെച്ചിരിക്കുന്നതു് ഒരു വെള്ളച്ചട്ടിയിലല്ലേ?"

"അതു ഞാൻ സൂക്ഷിച്ചില്ല. ഞാൻ പുഷ്പത്തെ മാത്രം നോക്കി."

"എന്നാൽ അതു് എന്റെ നീലാംബുജമാണെ"ന്നു പറഞ്ഞു അവൾ കരയാൻതുടങ്ങി

മനുഷ്യസ്നേഹിയായ ഹെറിസൺ അവളെ ശാന്തമാക്കി.

ബാക്സ്റ്റർ സമീപത്തു് ഒരു വിടുതിസ്ഥലത്തു താമസിക്കയാണെന്നും മോഷണത്തിനു കേസ്സുകൊടുക്കണമെന്നും അദ്ദേഹം അവളോടു പറഞ്ഞിട്ടു് പേന എടുത്തു വീണ്ടും എഴുതാൻ ആരംഭിച്ചു.

നഷ്ടമായിപ്പോയ നീലാംബുജം വീണ്ടും ലഭിച്ചുവെന്നുള്ള ചിന്തയാൽ അവളെ സുദീർഘമായ ആനന്ദസാഗരത്തിലെ കല്ലോലമാലകൾ അഹംപൂർവികയാ താലോലിച്ചു. അവളുടെ വക്ത്രമണ്ഡലം പാടലപ്രഭമായി.

അവൾ ബാക്സ്റ്ററിനെ കാണാൻ നേരേ വിടുതിസ്ഥലത്തു അമ്മാവനോടൊന്നിച്ചു പോയി. ചെറുപ്പക്കാരനാ

യ ബോട്ടുകാരൻ അരോഗദൃഢഗാത്രനായിരുന്നു. കരോനിലയിൽ ബാക്സ്ററലിനെപ്പോലെ പത്തുപേരെ അടിച്ചു വീഴ്ത്തുന്നതിനും അയാൾക്കു കെല്പുണ്ടു്. നീലാംബുജം വീണ്ടെടുക്കുന്നതിൽ സ്വാമിനിക്കുവേണ്ടി എന്തു സഹായവും ചെയ്യാൻ അയാൾക്കു പൂർണ്ണമനസ്സുണ്ടായിരുന്നു. മനോഹരമായ തെരുവീഥികളും മൈതാനങ്ങളും കെട്ടിടങ്ങളും കടന്നു് അവർ ഒരു ചന്തസ്ഥലത്തെത്തി. അപ്പോൾ ഒരു വിചാരം അവളെ നിലയ്ക്കുനിറുത്തി.

“ഹാ! ദൈവമേ! ഞാൻ എന്തൊരു അപരാധമാണു് ചെയ്തതു്. വൻബീലിനേയും, നീലാംബുജത്തേയും എന്നേയും ഒന്നിച്ചു നശിപ്പിക്കുന്നതിനു ഞാൻ അവിവേകം പ്രവർത്തിച്ചുവല്ലോ. കാര്യങ്ങൾ ഞാൻ തുറന്നുപറഞ്ഞുപോയല്ലോ. ഈ അബല സ്വാതന്ത്ര്യമുള്ള പുരുഷലോകത്തോടു എങ്ങനെ മല്ലിടും. ഞാനോ നശിക്കട്ടെ. ആ സാധു---നിർദ്ദോഷി--നിഷ്കല്മഷൻ പുഷ്പങ്ങളെ ഉള്ളഴിഞ്ഞു സ്നേഹിക്കുന്നവൻ--കൂടെ നശിക്കുമല്ലോ.”

അവൾ ശിപിനീട്ടു കുറച്ചുനേരം ധ്യാനത്തിൽ ലയിച്ചു. വീണ്ടും അവൾ തുടർന്നു.

“ഞാൻ ബാക്സ്ററലിനെ കാണാൻപോയി എന്നതു തന്നെയിരിക്കട്ടെ. ഞാൻ അയാളെ അറിയുകയില്ലെങ്കിൽ...... ആ ബാക്സ്റ്ററിൽ പരിചയമുള്ള ജേക്കബെല്ലെങ്കിൽ—എന്തു ചെയ്യും അയാളും വേറൊരു പൂക്കാരനായി വരരുതോ. അതും പോകട്ടെ. നീലാംബുജം മൂന്നാമതൊരാളുടെ കൈവശമെത്തിയാൽ ഞാൻ എങ്ങനെ കണ്ടുപിടിക്കും. ഒരുപക്ഷേ ജേക്കബും ബാക്സ്ററലും ഒരാളായി വന്നാൽത്തന്നെയും എനിക്കു എന്തുചെയ്യാൻ കഴിയും. ഇങ്ങനെ ഞാൻ ആലോചിച്ചു കാലംകഴിക്കുമ്പോൾ നീലാംബുജം നശിക്കും. എനിക്കു ദീപ്തിചൊരിയുന്ന ദീപവും അണയും.”

അപ്പോൾ ഒരു വിളി വീഥിയിൽ മുഴങ്ങി. തുടരെത്തു

ടരെ ജനങ്ങൾ പായുന്നതു് അവൾ കണ്ടു. അവർ എല്ലാപേരും സന്തോഷമുള്ളവരായിരുന്നു. റോസയാകട്ടെ ചിന്തയിൽ മുഴുകിനിന്നതേയുള്ളു.

"വീണ്ടും അദ്ധ്യക്ഷനെ കാണാൻപോയാലെന്തു്?" എന്നും അവൾ ചോദിച്ചു.

"പോകാം" എന്നു ജോട്ടുകാരൻ സമ്മതിച്ചു.

ഇടുങ്ങിയ വഴിയിൽക്കൂടെ ഫെറിസന്റെ ബംഗ്ലാവിലേയ്ക്കു അവർ പോയി. അയാൾ അപ്പോഴും റിപ്പോർട്ടു എഴുതിതീർന്നിട്ടില്ല.

എവിടേയും ജനങ്ങൾ നീലാംബുജത്തേയും, അതിനുള്ള സമ്മാനത്തേയുംപററി സംസാരിക്കുന്നതേ റോസ ശ്രദ്ധിച്ചുള്ളു.

ഫെറിസന്റെ മുറിയിൽ കേറിച്ചെല്ലുന്നതിനു റോസ മടിച്ചില്ല അവളെപ്പററി അയാൾക്കുള്ള അഭിപ്രായം, ഒന്നുകിൽ അവൾ ഉന്മാദിനിയെന്നോ അല്ലെങ്കിൽ ബാല്യകാലചേഷ്ടകൾ പ്രകടിപ്പിക്കുന്ന ഒരുവൾ എന്നോ ആയിരിക്കണം. അതിനാൽ അവളെ അവിടെനിന്നും കഴിയുന്നതും വേഗം പുറത്തയയ്ക്കുന്നതിനു് അയാൾ ഉത്സാഹിച്ചു.

റോസ കുലുക്കംകൂടാതെ കൈകൾ രണ്ടും കോർത്തു ആരേയും മയക്കുന്ന സ്വരത്തിൽ സംസാരം ആരംഭിച്ചു.

"അവിടുന്നു് എന്റെ സങ്കടങ്ങളെ ശ്രദ്ധിച്ചുകേൾക്കണം. സത്യമനുസരിച്ചു തീർച്ചചെയ്യാൻ അവിടത്തേയ്ക്കു സാധിച്ചില്ലെങ്കിൽ വിദൂരമല്ലാത്ത ഒരു ഭാവിയിൽ അവിടുന്നു ഇപ്പോൾ ചെയ്യേണ്ട അന്യായത്തെപ്പററി പശ്ചാത്തപിക്കേണ്ടിവരും."

അദ്ധ്യക്ഷൻ തീരെ ക്ഷമയില്ലാതെ കാൽകൊണ്ടു താളം ചവുട്ടി. ഇപ്പോൾ രണ്ടാമതായിട്ടാണു് റോസ അയാളുടെ ജോലിയെ തടസ്സപ്പെടുത്തിയതു്. അതിൽ അയാൾക്കു വല്ലാത്ത ദേഷ്യമുണ്ടായി.

"എനിയ്ക്കു ധാരാളം എഴുതാനുണ്ടു്" എന്നു ഹെറിസൺ പറഞ്ഞു.

അവർ സംസാരം നിറുത്തിയില്ല.

"അവിടുത്തെ ഈ എഴുത്തുകുത്തുകൾ എന്റെ സങ്കടങ്ങളെ കേൾക്കാതെ നിഷ്കർഷിക്കയാണെങ്കിൽ അതു സത്യത്തിനു വിരുദ്ധമായിട്ടുള്ളതാണു്. ആത്മാവിനു അതു് സഹിക്കുകയില്ല. അതിനാൽ ബോക്സ്റ്ററൽ എന്ന ആളിനെ വരുത്തി അയാൾ ചെയ്ത ചൌര്യവൃത്തിയെക്കുറിച്ചു വേണ്ടതു അന്വേഷിക്കണം. അയാൾ ശരിയായ തെളിവുകൾ തരുന്നുവെങ്കിൽ ഞാൻ തിരിച്ചുപോകാം."

"ഊഹം ശരിയാണു്."

"എനിക്കിതുതന്നെ വേണ്ടി"

"ഒന്നാലോചിച്ചാൽ അതു് എനിക്കു ചെയ്യാമോ?"

"അവിടുന്നു സത്യത്തെ കുറിവെക്കുന്ന ഒരാളാണെങ്കിൽ ഇക്കാര്യത്തെപ്പറ്റി വേണ്ടതു പ്രവർത്തിക്കണം. അതല്ലെങ്കിൽ അയാൾക്കു കൊടുക്കുന്ന സമ്മാനം ഒരു കള്ളനു കൊടുക്കുന്ന സമ്മാനമായിരിക്കും."

ഹെറിസ്സന്റെ മനസ്സു് ഒന്നിളകി. ഉലഞ്ഞു. മുമ്പിൽ നില്ക്കുന്ന മധുരഭാഷിണിയെ അയാൾ അലിവോടു കടാക്ഷിച്ചു.

അയാൾ ചിലതു പറയാൻ ഭാവിച്ചപ്പോൾ ആരോ വരുന്നതായി കാണുകയാൽ അതു വേണ്ടെന്നുവെച്ചു.

തങ്കക്കസവു തുന്നിപ്പിടിപ്പിച്ചിട്ടുള്ള നീലക്കുപ്പായമണിഞ്ഞ ഒരു ചെറുപ്പക്കാരൻ അധ്യക്ഷന്റെ മുറിയിലേക്കു കോണിപ്പടി ചടപടാ കയറി വന്നു. അദ്ദേഹത്തിന്റെ കൂടെ രണ്ടു പട്ടാളക്കാരും ഉണ്ടായിരുന്നു.

അവിടെ അഗതനായ ചെറുപ്പക്കാരനെ ഹെറിസ്സൺ ബഹുമാനപുരസ്സരം വന്ദിച്ചു എതിരേറ്റു.

"തിരുമനസ്സുകൊണ്ടു് ഇപ്പോൾ എഴുന്നള്ളിയതു് എ

ന്തിനാണെന്നു്" ഏററവും വിനയത്തോടു ഹെറിസൺ ചോദിച്ചു.

"ഹെറിസൺ! ഞാൻ കറയററ ഒരു ഹോളണ്ടുകാരനാണു്. എനിക്കു പുഷ്പങ്ങളെ കണ്ടു് ആനന്ദിക്കുന്നതിനും അഭിനന്ദിക്കുന്നതിനുമുള്ള ആഗ്രഹം കുറച്ചൊന്നുമല്ല. നീലാംബുജം എനിക്കു ജീവനാണു്. ഞാൻ അതിനെ കാണ്മാൻ വന്നിരിക്കുകയാണു്."

"തിരുമേനി സംഘത്തിന്റെ നേർക്കു ഇക്കാണിക്കുന്ന അനുഭാവം അതിലെ സിൽബന്തികളുടെ ഭാഗ്യവിശേഷത്താൽ മാത്രമെന്നേ ഞങ്ങളും കരുതുന്നുള്ളു" എന്നു ഹെറിസൺ വിനയപൂർവ്വം അറിയിച്ചു.

"ആ പുഷ്പം എവിടെയാണു്?" എന്നു ക്ഷമയില്ലാതെ യുവരാജാവു ചോദിച്ചു.

അദ്ദേഹം പുഷ്പംകണ്ടതിന്റെശേഷമേ പോവുകയുള്ളു എന്ന നിലയിലായി. പുഷ്പം അതിന്റെ ഉടമസ്ഥന്റെ കൈവശം ഇരിക്കയായിരുന്നു. അയാളെ അവിടെ വരുത്തുന്നതിനു വില്യം അനുജ്ഞനൽകി.

നീലാംബുജത്തെ സംബന്ധിച്ചു അദ്ധ്യക്ഷനും യുവരാജാവും സംസാരിക്കുന്നമദ്ധ്യേ അതിന്റെ അവകാശത്തെക്കുറിച്ചു തർക്കം വന്നിരിക്കുന്ന കാര്യത്തെയും പ്രസ്താവിക്കയുണ്ടായി.

റോസ വാസ്തവമാണു് പറഞ്ഞതെങ്കിലും ഒരുലക്ഷം ഗിൽഡറിനെ സംബന്ധിച്ചായതുകൊണ്ടു് അതും കള്ളംപറയുകയല്ലയോ എന്നും അവർക്കു തോന്നി. ഇനിയും ഇത്തരത്തിലുള്ള അവലാതികൾക്കു ഇടവരുന്നതാകാമെന്നാണു് അവർ അഭിപ്രായപ്പെട്ടതു്. അതിനാൽ റോസയുടെ വാദങ്ങളെപ്പററി ശരിയായ തീർച്ചനടത്തണമെന്നു് യുവരാജാവു നിഷ്കർഷിച്ചു.

റോസ ചിന്താകുലയായി തണ്ടൊടിഞ്ഞ നളിനംപോലെ തലതാഴ്ത്തി അവിടെ ഒററയ്ക്കു നിന്നു. അവളെ യുവരാ

ജാവു സൂക്ഷിച്ചുനോക്കി. ഇതിനുമുമ്പ് എവിടെവെച്ചോ കണ്ട സുകുമാരിയാണിതെന്ന് അദ്ദേഹത്തിന്റെ നേത്രങ്ങൾ ബലമായി വാദിക്കയും തത്പാരമാനോഷിയായ ആത്മാവു ശരിവെക്കയും ചെയ്തു. തത്ഫലമായി ഒരു പുഞ്ചിരി അദ്ദേഹത്തിന്റെ മൌനമുദ്രയെ അല്പം ഭേദപ്പെടുത്തി. അദ്ദേഹം അവൾ നില്ക്കുന്ന സ്ഥലത്തേക്കു പോയി. പാപ്പാസ്സിന്റെ ശബ്ദംകേട്ടു അവൾ പെട്ടെന്നു തിരിഞ്ഞുനോക്കി. അവളുടെ നീണ്ട കണ്ണുകൾകൊണ്ടുള്ള നോട്ടം യൌവ്വനശ്രീയുക്തനായ വില്യത്തിന്റെ മുഖത്തെ തലോടി രണ്ടുപേരും ഒരു മുഹൂർത്തം അന്യോന്യം നോക്കിനിന്നു.

ഹാളണ്ടിലെവിടെയും നടക്കുന്ന അന്യായങ്ങളെ അന്വേഷിച്ചു വിധി എഴുതാനുള്ള അധികാരം യുവരാജാവിനുണ്ടായിരുന്നു. അതിനാൽ റോസയുടെ സങ്കടങ്ങളെ കേൾക്കാൻ അദ്ദേഹം ബദ്ധശ്രദ്ധനായി.

അവൾ ഫെറിസ്സന്റെ മുമ്പേ പറഞ്ഞതെല്ലാം വീണ്ടും പ്രസ്താവിക്കുകയുണ്ടായി.

അതുകഴിഞ്ഞു് "ബോക്സ്റ്റലിനെ അറിയാമോ?" എന്നു യുവരാജാവു് ചോദിച്ചു.

"അങ്ങനെ ഒരാളെ ഞാൻ കേട്ടിട്ടില്ല. പുഷ്പം കൊണ്ടുവന്ന ആളെ കണ്ടാൽ പറയാം."

"വേണ്ട തെളിവുകൾ കൊടുക്കാമോ" എന്നു ഒരു മന്ദഹാസസമന്വിതം അദ്ദേഹം ചോദിച്ചു. അതൊരു പുഞ്ചിരിയോടൊപ്പം അവളുടെ ഹൃദയത്തെ പ്രകാശമാനമാക്കി.

"കഴിയുന്നതും ഞാൻ നോക്കാം. സത്യമേ എനിക്കു അറിയേണ്ടതുള്ളൂ" എന്നു് അവൾ മറുപടി പറഞ്ഞു.

കുറേക്കാലത്തിനുമുമ്പു കണ്ട റോസയെ വില്യം മനോദർപ്പണത്തിൽ പ്രതിഫലിപ്പിച്ചുനോക്കി. അപ്പോഴത്തേതിൽനിന്നും അവളിൽ കായികമായും മാനസികമായും ഉണ്ടാകാവുന്ന അഭിവൃദ്ധി ധാരാളമുള്ളതായി അദ്ദേഹം സൂക്ഷിച്ചറിഞ്ഞു.

എന്തെന്നില്ലാത്ത ഒരു ലജ്ജ അവളിൽ കടന്നിട്ടുള്ളതായി അദ്ദേഹം മനസ്സിലാക്കി.

റോസ, കഴിഞ്ഞ മൂന്നു മാസക്കാലമായി പുഷ്പങ്ങൾ വളർത്തുന്നതിനുള്ള ആഗ്രഹവും, അതു കഴിഞ്ഞു വളർത്തിവന്നതും അതിനിടയ്ക്കുള്ള സംഭവങ്ങളും മററും തുടർന്നു പറഞ്ഞു. അവൾ സത്യസന്ധതയോടെയാണു് സഞ്ചരിക്കുന്നതെന്ന ബോധം യുവരാജാവിനുണ്ടായിത്തുടങ്ങി. അദ്ദേഹത്തിന്റെ കാരുണ്യപൂർണ്ണമായ നേത്രങ്ങൾ അവൾക്കു സംതൃപ്തി നൽകി.

അല്പനേരം കഴിഞ്ഞു ബാക്സ്ററൽ വന്നിരിക്കുന്ന വിവരം യുവരാജാവിനെ തെര്യപ്പെടുത്തി. അയാളുടെകൂടെ വന്നിട്ടുള്ളതിൽ ഒരാൾ ഒരു പൂച്ചട്ടിയിൽ നീലാംബുജം വച്ചിരുന്നു.

ബാക്സ്ററലിനെ കണ്ടമാത്രയിൽ റോസ മഞ്ഞുതുള്ളിയേററ കനകനിറമായ നെൽക്കതിരിനൊപ്പം വിറച്ചുപോയി. അവളുടെ മുഖം ചെന്താമരയെപ്പോലെ ചുവന്നു.

ബാക്സ്ററലിന്റെ ഇറന്ന ശബ്ദംകേട്ടു് അവൾ വീണ്ടും ഞെട്ടി.

വില്യം റോസയോടു നീലാംബുജത്തെ ചെന്നു കാണാൻ കണ്ണുകാണിച്ചു.

അവൾ സുപരിചിതമായ നീലാംബുജത്തെ കണ്ടപ്പോൾ "ഇതെന്റെ പൂവാണു്" എന്നു വാത്സല്യഭാരത്താൽ ഉറക്കെ പറഞ്ഞു. ആ സമയത്തു അവളുടെ അവയവങ്ങൾ സർവ്വലോകദുർല്ലഭമായ സൌന്ദര്യത്തെ ഉത്ഭാവനം ചെയ്തു. റോസയുടെ അനല്പമായ സന്തോഷത്തെ കണ്ടു പ്രകൃതികോമളമായ അവളുടെ മേനിയെ യുവരാജാവു് ഉററുനോക്കി.

"ബാക്സ്ററൽ" എന്നു അദ്ദേഹം വിളിച്ചു. അയാൾ ഭയന്ന മനസ്സോടും ധീരമായ മുഖത്തോടും അകത്തുകടന്നു.

റോസ അയാളെ സൂക്ഷിച്ചുനോക്കി. എന്നിട്ടു കോപവും സന്താപവും കലർന്ന മുഖത്തെ അവൾ മറെറാരുഭാഗത്തേക്കു തിരിച്ചു.

ബൊക്സ്റ്റലാകട്ടെ വദ്ധിച്ച വികാരങ്ങളെ ഒതുക്കിക്കൊണ്ടു് ചിലതെല്ലാം പറവാൻ സന്നദ്ധനായിനിന്നു.

"ബൊക്സ്റ്റൽ! നിങ്ങളുടെ പൂവല്ലേ അതു്?" എന്നു വില്യം ചോദിച്ചു.

"അതേ" എന്നു സംശയശൂന്യമായ ഒരു സ്വരം അയാളിൽനിന്നും പുറപ്പെട്ടു.

"വേറെയും ചിലർ ഇതുമാതിരിയുള്ള നീലാംബുജം എടുത്തിരിക്കുന്നതായി തെളിപ്പെടുത്തിയിരിക്കുന്നു" എന്നു വില്യം പറഞ്ഞു.

ബൊക്സ്റ്റൽ നീരസജനകമായ ഒരു പുഞ്ചിരിതൂകിട്ടും ഒന്നുച്ചുളിപ്പിച്ചു.

"ഈ നില്ക്കുന്ന പെൺകുട്ടിയെ നിങ്ങൾ അറിയുമോ?"

"അറിയില്ല."

"കുട്ടീ ഈ നില്ക്കുന്ന ബൊക്സ്റ്റലിനെ അറിയുമോ?"

"എനിക്കു ബൊക്സ്റ്റലിനെ അറിഞ്ഞുകൂടാ. ജേക്കബ്ബിനെ അറിയാം."

"ഈ പറഞ്ഞതിന്റെ അർത്ഥമെന്തു്?"

"അതായതു ഈ ആൾ ജേക്കബ്ബെന്നു പേർപറഞ്ഞാണു വരാറുള്ളതു്."

"ഇതിനു നിങ്ങൾ എന്തുപറയുന്നു" എന്നു വില്യം ബൊക്സ്റ്റലിന്റെനേക്കു സഗൗരവം ചോദ്യംതുടങ്ങി.

"തിരുമേനി! ഈ പെൺകുട്ടി കളവുപറയുകയാണു്. റോസയെ ഞാൻ അറിയില്ല"

അയാൾ വിയർത്തു പരവശനായി എന്തുത്തരമാണു് കൊടുക്കേണ്ടതു് എന്നുഴറിനില്ക്കുമ്പോൾ യുവരാജവു ഒരു നോട്ടം അയാളെ കള്ളംപറയരുതെന്നു ശാസിച്ചപോലെ അയാളിൽ ലാക്കാക്കി.

അയാൾതുടന്നു:—ഞാൻ ലൂവെസ്റ്റയിൻജയിലിൽ

പോയിട്ടുണ്ട്. എന്നാൽ ഈ പുഷ്പം എൻെറ സ്വന്തപരിശ്രമത്തിൻെറ ഫലമാണ്.

അപ്പോൾ റോസയുടെ സഹനശക്തി തീരെ നശിച്ചു. അവൾ ഇങ്ങനെ പറവാൻതുടങ്ങി:—"നിങ്ങൾ എൻെറ അച്ഛൻെറ ജയിലിൽ വന്നിട്ടില്ലേ? നിങ്ങൾ എൻെറ തോട്ടത്തിൽ എന്നെ അനുഗമിച്ചിട്ടില്ലേ? എൻെറ പൂച്ചട്ടിക്കു സമീപത്തുചെന്ന് അതിൽ കുഴിച്ചിട്ട വിത്തെടുക്കാൻ ശ്രമിച്ചിട്ടില്ലേ? അതു ലഭിക്കാതെ നിങ്ങൾ വിഷണ്ണനായി മടങ്ങിയില്ലേ? ഇതൊന്നും ഞാൻ അറിഞ്ഞില്ലെന്നോ കരുതിയത്?"

അയാൾ അവളുടെ ധാർഷ്ട്യത്തെ വകവെയ്ക്കാത്തമട്ടിൽ അനങ്ങാതെ നിന്നു. പിന്നീടു അയാൾ യുവരാജാവിനോടു ശാന്തനായി പറഞ്ഞു.

"ഇരുപതുകൊല്ലത്തോളമായി ഞാൻ പൂവെട്ടുക്കുന്നതൊഴിലിൽ ഏർപ്പെട്ടിട്ട്. അതിനു എൻെറ ഗൃഹം സാക്ഷ്യംവഹിക്കുന്നുണ്ട്. അപ്പോഴപ്പോഴായി കിട്ടാറുള്ള ദിവ്യപുഷ്പങ്ങളെ രാജാക്കന്മാർക്കു കാഴ്ചവെച്ചിട്ടുണ്ട്. ഈ വഴക്കിനുള്ള കാരണം ഞാൻ പറയാം. ഞാൻ പൂവു വളർത്തിവന്നവിവരം ഇവൾ എങ്ങനെയോ അറിഞ്ഞിരുന്നു. അവൾ അവളുടെ കാമുകനായ ഒരു തടവുകാരൻെറ ആലോചനയോടുകൂടി ഈ പുഷ്പം മോഷ്ടിക്കാൻ ശ്രമിച്ചിട്ടുണ്ട്. അവർക്കു അതിൽ വിജയം ലഭിച്ചില്ല. ഇപ്പോൾ നേരത്തന്നെ യുദ്ധത്തിനു വന്നിരിക്കയാണ്."

"ഹാ—" എന്നുമാത്രം റോസ ഉറക്കെ ഉച്ചരിച്ചു.

"ആ തടവുകാരൻ ആരാണെന്നു" യുവരാജാവു് ചോദിച്ചു.

റോസ ബോധംകെടാറായനിലയിലെത്തി. വാൻബീൽ ആപൽക്കാരിയായ ഒരു തടവുകാരനെന്നു നാട്ടുകാരുടെ പ്രസിദ്ധമാണ്. അയാളുടെ കൂടെ ചേർന്ന് ഏതുകാര്യം ചെയ്താലും "ദ്രോഹകര"മായേ ലോകം വ്യാഖ്യാനിക്കുകയുള്ളു എന്ന് അവർക്കു അറിയാമായിരുന്നു.

"തടവുകാരനെ അവിടത്തേക്ക നല്ലപോലെ അറിയാം.—രാജദ്രോഹിയായ ഒരാളാണ്."

"അയാളുടെ പേരെന്തു്?"

റോസ അവളുടെ തങ്കപ്പുപോലുള്ള മുഖത്തെ മാന്തളിരൊത്ത കൈകൾകൊണ്ടു മറച്ചു.

"അയാളുടെ പേർ "ഡാൻവിൽ" എന്നു ബൊക്സ്റ്റൽ നിശ്ശങ്കം പറഞ്ഞു."

അയാളോടുള്ള അനുരാഗംകൊണ്ടാണോ സ്ഥലംമാററത്തിനു മുമ്പു എന്നോടു അപേക്ഷിച്ചതു്?" എന്നു ലജ്ജാത്തയായി നില്ക്കുന്ന റോസയോടു് ഭാവം മാററിയ വില്യം ചോദിച്ചു.

അവൾ തലകുനിച്ചു നിന്നതേയുള്ളു.

"അതേ" എന്നു ഉത്തരം പറവാനും അവൾക്കു മടിതോന്നിയില്ല. എന്നാൽ നൈസർഗ്ഗികമായ സ്ത്രീത്വം അവളെ "അതു വേണ്ടെന്നു" ഉപദേശിച്ചു തടഞ്ഞു.

"ഉം" എന്നു ബൊക്സ്റ്റലിനോടു കഥാഭാഗം ഇനിയും പറവാൻ വില്യം പ്രേരിപ്പിച്ചു.

"ഞാൻ കൂടെക്കൂടെ ലൂവെസ്റ്റയിനിൽ പോകാറുണ്ടായിരുന്നു. എനിക്കു പലതും അവിടെനിന്നും സാധിക്കാനുണ്ടായിരുന്നതിനാൽ ഞാൻ അങ്ങനെ ചെയ്തു. ആ സന്ദർഭങ്ങളിൽ ജയിലറുമായി പരിചയപ്പെടാൻ ഇടവന്നിട്ടുണ്ടു്. അപ്പോഴൊക്കെ ഞാൻ പുഷ്പങ്ങളെ പററി അയാളോടു സംസാരിക്കയും ചെയ്തിട്ടുണ്ടു്. അതു ഈ യുവതി ശ്രദ്ധിച്ചു കേട്ടിരിക്കാം. ഒരുലക്ഷം ഗിൽഡർ തുക്കാണു് ആവശ്യമില്ലാത്തതു്. വാൎദ്ധക്യമോ യുവത്വമോ അതിനുതടസ്സമായിത്തീരുന്നില്ല. രാഷ്ട്രീയമായ കാൎയ്യങ്ങൾ പുഷ്പങ്ങളാൽ മറക്കാമെന്നുള്ള ഉദ്ദേശത്തിൽ അവളുടെ കാമുകൻ കുറേക്കാലം ചെടികൾ വളൎത്തിവന്നു. അയാളുടെ പ്രേരണമൂലം എന്റെ പുഷ്പം വിടരുന്നതിനു തലേദിവസം അവൾ പുഷ്പത്തെ പൂച്ചട്ടിയോടൊന്നി

ച്ചു മോഷ്ടിച്ചു അവളുടെ മുറിയിൽ കൊണ്ടുപോയി. വല്ലവിധത്തിലും ഞാൻ അതിനെ അവിടെനിന്നും വീണ്ടെടുത്തു. ഇതാ അവരും ഇവിടെയും എത്തിയിരിക്കുന്നു. കാനൽജലം കണ്ട മാൻകിടാവിനൊപ്പം അവരും നശിക്കാൻ പോകുന്നു. അതിനെ ഞാൻ തടഞ്ഞിട്ടു ഒരു ഫലവുമില്ല."

ഇത്രയും പറഞ്ഞു അയാൾ ഒരു ദീർഘശ്വാസം വിട്ടു. റോസക്കു എന്തെന്നില്ലാത്ത ഒരു സങ്കടം ഉള്ളിൽ ബാധിച്ചു. അവളുടെ മിഴികളിൽ ജലകണം പൊടിച്ചു. സത്യസന്ധനായ വില്യം അയാളുടെ വാക്കുകളെ വിശ്വസിച്ചു എന്നുതന്നെ പറയാം. അദ്ദേഹം അനുകമ്പാപൂർവ്വം റോസയെ നോക്കി ഇങ്ങനെ പറഞ്ഞു:—"കുട്ടീ ഞാൻ ആദ്യം നിന്റെ വാക്കുകളെ സത്യമെന്നു കരുതി. നീയും നിന്റെ കാമുകനും ഒന്നിച്ചു ശിക്ഷക്കർഹരായിരിക്കുന്നു."

"ആ തടവുകാരൻ ഒരിക്കലും കുറ്റക്കാരനല്ല" എന്നു റോസ ധൈര്യവും സ്വാതന്ത്ര്യവും മുൻനിർത്തി പറഞ്ഞു.

"കുറ്റക്കാരനല്ലേ" ഉജ്ജ്വിതത്തോടു വില്യം ചോദിച്ചു.

"അല്ല. അദ്ദേഹം ഒരു കുറ്റവും ചെയ്തിട്ടില്ല."

"നിന്നെ ഉപദേശിച്ചതു രണ്ടാമത്തെ കുറ്റമല്ലേ"

"അദ്ദേഹം ആദ്യവും ഒരു കുറ്റം ചെയ്തില്ല. രാജാക്കന്മാർ വെറുതെ അദ്ദേഹത്തെ തടവിലാക്കി. ഇപ്പോഴും അദ്ദേഹം നിർദ്ദോഷിയാണ്."

"റോസേ! ആലോചിച്ചു പറയൂ. അയാൾ ചെയ്ത കുറ്റമെന്തെന്നു നീ അറിഞ്ഞിട്ടുണ്ടോ? അയാൾക്കുള്ള ശിക്ഷ നീ അറിഞ്ഞുവോ? അയാൾ കുറ്റക്കാരനായി എന്തെല്ലാം ചെയ്തു എന്നു നീ അറിയുന്നുണ്ടോ?"

"ഞാൻ എല്ലാം അറിഞ്ഞിരിക്കുന്നു. അദ്ദേഹം വല്ല

കുററവും ചെയ്തിട്ടുണ്ടെങ്കിൽ എന്നോടു പറയുമായിരുന്നു. എന്നിൽനിന്നും അദ്ദേഹം ഒന്നും ഒളിച്ചുവെച്ചിട്ടില്ല. വാൻബീൻ ഒരിക്കലും കുററക്കാരനല്ല. അദ്ദേഹത്തെ അവിടുന്നു തെററിദ്ധരിച്ചിരിക്കുന്നു.”

“ധൈര്യം അവളോടു മിണ്ടാതിരിക്കാൻ ആംഗ്യം കാണിച്ചിട്ടു” നീലാംബുജത്തെപ്പററി സത്യമായും ന്യായമായും തീർച്ച ചെയ്യാം. എന്നു ബോക്സ്ററലിനോടു പറഞ്ഞു.

അവൾ നന്ദിപൂർവ്വം യുവരാജാവിനെ വന്ദിച്ചു.

“കുട്ടീ! നീ കഠിനമായ ഒരു ശിക്ഷക്കു പാത്രീഭൂതയായിരിക്കുന്നു. എന്നാൽ ഞാൻ നിന്നെ ശിക്ഷിക്കുന്നില്ല. നിനക്കു ദുരുപദേശം തന്ന ദ്രോഹിയെ ശാസിക്കാതെ നിവൃത്തിയില്ല. അയാളാണു് കള്ളൻ.”

“കള്ളനോ തിരുമേനി! ഹാ—എത്ര സത്യസന്ധനാണു് വാൻബീലെന്നു അവിടുന്നു അറിയുന്നില്ല. ഈ സംബോധന അദ്ദേഹം കേട്ടിരുന്നുവെങ്കിൽ അഭിമാനസംരക്ഷണത്തിനായി അദ്ദേഹം ജീവനെ ത്യജിക്കുമായിരുന്നു.”

“അയാൾ ഉപദേശിച്ചിട്ടില്ലെന്നു വെളിവാകും” എന്നു ബോക്സ്ററൽ അഭിപ്രായപ്പെട്ടു.

അവൾ നവചൈതന്യശ്രീയോടു ബോക്സ്ററലിൻെറ നേർക്കു ചോദ്യം ചെയ്തു.

“എത്ര വിത്തുകളുണ്ടായിരുന്നു.?”

“മൂന്നു.”

ഇക്കാര്യത്തിൽ അയാൾക്കു സംശയമുണ്ടായിരുന്നു. എങ്കിലും അവൾ ചോദിച്ചസ്ഥിതിക്കു മൂന്നു വിത്തു കാണുമെന്നു് കരുതിയാണു് അയാൾ അങ്ങനെ പറഞ്ഞതു്.

“അവയെപ്പററി എന്തറിയാം?”

"ഒന്നു് ചീത്തയായിപ്പോയി. രണ്ടാമത്തേതു ഇതാപുഷ്പിച്ചിരിക്കുന്നു. മൂന്നാമത്തേതു എന്റെ കൈവശം ഉണ്ടു്."

"മൂന്നാമത്തേതുകൈവശമുണ്ടോ?" എന്നു് റോസആശ്ചര്യബദ്ധയായി ചോദിച്ചു.

"അതുഞാൻ വീട്ടിൽ വെച്ചിരിക്കുന്നു."

"നിങ്ങൾ കള്ളംപറവാൻ അശേഷം മടിക്കുന്നില്ല. മൂന്നു വിത്തുകളുടേയും കാര്യം ഞാൻ പറയാം. ഒന്നു് അച്ഛൻ ജയിലിൽവെച്ചു നശിപ്പിച്ചു. രണ്ടാമത്തേതു് ഇതാ ഓമനയായ പുഷ്പം തന്നിരിക്കുന്നു. മൂന്നാമത്തേതു് ഇതാ ഇരിക്കുന്നു" എന്നുപറഞ്ഞു് അവൾ ഒരു പൊതി എടുത്തു് യുവരാജാവിനെ ഏല്പിച്ചു.

"തിരുമേനി! ഇവൾ വിത്തും മോഷ്ടിച്ചിരിക്കുന്നു" എന്നു് ബാക്സ്റ്റർ സങ്കോചംകൂടാതെ പറഞ്ഞു.

വില്യം പൊതിതുറന്നു് വിത്തു പരിശോധിച്ചു. അപ്പോൾ റോസയുടെ നേത്രങ്ങൾ വികസിച്ചു. മുഖം പ്രസന്നമായി. കവിൾ രക്തപ്രഭയെ തുളുമ്പി. അധരങ്ങൾ ചോപ്പണിഞ്ഞു.

പൊതിഞ്ഞ കടലാസ്സ് വില്യം താഴത്തിട്ടു. അതു് റോസ എടുത്തു് വായിച്ചുനോക്കീട്ടു് വില്യത്തിന്റെ കയ്യിൽ കൊടുത്തു. അദ്ദേഹം അതു വായിച്ചു. അപ്പോൾ അദ്ദേഹത്തിന്റെ യുവഹസ്തങ്ങൾ തെരുതെരെ വിറകൊണ്ടു. നെറ്റിയിൽ വിയർപ്പുതുള്ളികൾ പൊടിച്ചു.

അതു് ബൈബിളിൽനിന്നും കീറിയ ഒരു കടലാസാണു്. ജാൺ പരിചാരകൻവശം കൊടുത്തയച്ച ആ കത്തു് വാൻബീൽ വായിക്കാതെ വിത്തുപൊതിയുന്നതിനു് ഉപയോഗപ്പെടുത്തി.

"പ്രിയപ്പെട്ട വാൻബീൽ.

ഞാൻ തന്നിട്ടുള്ള കത്തുകളെ തുറന്നുപോലും നോക്കാതെ ഉടനെ ചുട്ടുകളയണം. എന്നെ സ്നേഹിക്കുമെന്നും വിശ്വസിക്കുന്നു."

എന്നു്, കാസ്സീലിയസ്സ്.

ഈ കത്തു് വാൻബീൽ നിർദ്ദോഷനാണെന്നും പുഷ്പം റോസയുടെ വകയാണെന്നും പ്രസിദ്ധം ചെയ്തു.

റോസയുടെ പീത്ത വിലോചനങ്ങൾ "കണ്ടോ" എന്നു് വിളിച്ചുപറഞ്ഞു.

അദ്ദേഹത്തിന്റെ തെളിഞ്ഞ നയനങ്ങൾ "ഭയന്നുപോകേണ്ട" എന്നു് സമാധാനവും ചൊല്ലി.

വില്യം നെററിമേലുറഞ്ഞ വിയർപ്പുതുള്ളികളെ തുടച്ചു മാററി.

"ബൊക്‌സ്‌റെറൽ! സത്യംപോലെ ചെയ്യും" എന്നു് വീണ്ടും യുവരാജാവു് പറഞ്ഞു

റോസ നീലാംബുജത്തിന്റെ അരികത്തുപോയി അതിന്റെ മനോഹരമായ പത്രങ്ങളെ ചുംബനംചെയ്തു. എന്നിട്ടു് "വാൻബീൽ, അവിടുന്നു് എന്നെ വിദ്യാഭ്യാസം ചെയ്യിപ്പിച്ചതു് വൃഥാവിലായില്ല" എന്നു് സ്വഗതമായി ചൊല്ലി.

---

## XVI

ഈ സംഭവങ്ങൾ നടക്കുമ്പോൾ വാൻബേലിന്റെ സ്ഥിതി എന്തായിരിക്കാം?

തടവുകാരൻ ജാലകങ്ങൾ തുറന്നു് പുറമേനോക്കി, ഉണർന്നിരിക്കുന്ന സമയത്തെ നയിച്ചു. ഉണങ്ങിയ ഇലകളാൽ പരിവൃതമായ വൃക്ഷച്ചുവട്ടുകളും പുതിയ പത്രങ്ങളിണങ്ങിയ ചെറുശാഖകളും, കരിഞ്ഞുവീണ പുഷ്പങ്ങളും, അവയുടെ

സ്ഥാനമട്ടപ്പിച്ചു് ചെറുമൊട്ടോട്ടുകൂടിയ ലതകളും അയാറം അട്ടത്തുള്ള തോട്ടത്തിൽകണ്ടു. മധുരമായ കളകളശബ്ദം പൊഴിക്കുന്ന പക്ഷിക്കൂട്ടങ്ങളും ശീതളമായ ആലോലവായുവും അയാളെ ആശ്വസിപ്പിക്കാൻ സമർത്ഥങ്ങളായില്ല. വൃക്ഷങ്ങറം തമ്മിൽ കാററു് ഉരസുന്നതും തത്ഫലമായി കറയൂറി തുള്ളിതുള്ളിയായി പതിക്കുന്നതും അയാളുടെ ദൃഷ്ടിയിൽ പെട്ടു. അതുമാതിരിതന്നെ കാററു് ഇലകറം പരസ്പരം സൈ്വരമില്ലാത്ത ഒരു ഭാവവിശേഷത്തെ പ്രകാശിപ്പിച്ചു. ഇങ്ങനെ പലതും ശ്രദ്ധിച്ചു് അയാറം പകൽപോക്കി; സന്ധ്യാസമയത്തു് ലോകം തടവുകാരനു് ഭയങ്കരമായ ഒരു കാരാഗൃഹമായി പരിണമിച്ചു. ചരാചരങ്ങളെ വേർതിരിച്ചറിവാൻ കഴിയാത്തവിധം ഖണ്ഡംഖണ്ഡമായി ലോകത്തെ വിഭജിച്ചു അന്ധകാരത്തെ വാൻവീൽ ശപിച്ചു. എങ്കിലും വൈദ്യുതദീപങ്ങറംക്കൊപ്പം ആകാശത്തിൽ മിന്നിത്തെളിയുന്ന താരങ്ങറം ഓരോന്നായി താഴത്തുപോരുന്ന കാഴ്ച അയാളെ ചിന്തയ്ക്കു് വശഗതനാക്കി. വിണ്ണിൽനിന്നും സ്ഥാനഭ്രംശം പററിയ മട്ടിൽ അവയെ താഴത്തുവീഴുന്ന പരാശക്തിയെ കാരാഗൃഹസ്ഥൻ കഠിനകഠിനം വെറുത്തു.

എന്നാൽ റോസയുടെ സുമനോഹരമായ ചിത്രത്തെ അയാറം കൺമുമ്പിൽനിന്നും തുടച്ചുമാററാൻ സാധിക്കാത്തവിധം സൂക്ഷിച്ചു നിരീക്ഷണം ചെയ്തിരുന്നു. അവളെക്കൂടാതെയുള്ള ജയിൽ അത്യുജ്ജ്വലത്തായ ഗ്രഹങ്ങറം നശിച്ചു അംബരവീഥിക്കൊപ്പം അമംഗളപ്രദമായി അയാറംക്കു് അനുഭവപ്പെട്ടു. പുഷ്പംപോയാലും അവറം അവിടം വിട്ടേണ്ടിയില്ലായിരുന്നു എന്നു വിചാരിച്ചു് അയാറം അന്തസ്താപത്തിൽ മുങ്ങി.

ജയിലർ പുത്രിയെക്കാണാതെ പല അന്വേഷണവും നടത്തി. ഒടുവിൽ അവളെ കണ്ടുകിട്ടാതെ തടവുകാരനോടു് കാര്യം ചോദിക്കാമെന്നുള്ള ഗർവ്വോടുകൂടി കാരാഗൃഹമുറിയിൽ

കടന്നു. വാൻബീൽ ഒരക്ഷരംപോലും ജയിലരോട്ട് സംസാരിക്കാൻ ആഗ്രഹിച്ചില്ല. അയാറം എന്തും ചെയ്യട്ടെ; എന്തും പറയട്ടെ; എന്നായിരുന്നു തടവുകാരന്റെ നിശ്ചയം.

മകളെപ്പററി എന്തെങ്കിലും വാൻബീലിനു് അറിവുണ്ടോ എന്നറിയാൻ ജയിലർ നല്ലവണ്ണം ശ്രമിച്ചു. പ്രിയൻ അറിയാതെ അവറം എങ്ങും പോയിരിക്കാനിടയില്ലെന്നാണു് ജയിലരുടെ വിശ്വാസം. തടവുകാരൻ പറഞ്ഞ സമാധാനമൊന്നും അയാളുടെ മനസ്സിൽ പതിയാതെ "റോസയെ എന്തുചെയ്തു?" എന്നു് സ്വരഗ്രാഹിയന്ത്രത്തിലൂടെ ചോദിക്കുന്നതുപോലെ അസംബന്ധത്തിൽ വീണ്ടും വീണ്ടും ചോദിച്ചുകൊണ്ടു് ജയിലർ മുമ്പിൽത്തന്നെനിന്നു. അവളെപ്പററിയാതൊന്നും അറിവാൻ പാടില്ലെന്നുപറഞ്ഞു് അയാളെ അവിടെനിന്നും അയയ്ക്കാൻ വാൻബീൽ കഴിയുന്നത്ര നോക്കി. എന്നാൽ പുത്രിയെ കാണാത്തതിനാലുള്ള സങ്കടവും തടവുകാരനിൽ അയാറംക്കുള്ള ആശങ്കയും അയാളെ കോപാന്ധനാക്കി. തൽഫലമായി ജയിലർ തടവുകാരനെ, വേണ്ടിവന്നാൽ വധിക്കുന്നതിനും, തയ്യാറായി. വേണ്ട ഉപകരണങ്ങളോടുകൂടി ജയിലർ വീണ്ടും മുറിയിൽ പ്രവേശിച്ചു. ഒരു കയ്യിൽ ഊററമുള്ള ഒരു വടിയും മറെറക്കൈയിൽ ഒരു കത്തിയും വഹിച്ചുകൊണ്ടു് പുള്ളിയുടെ മുമ്പിൽ വന്നുനിന്നു. "റോസ എവിടെയാണെന്നു് പറയുമോ ഇല്ലയോ?" എന്നു് അയാറം ചോദിച്ചു. അതിനുത്തരമൊന്നും ലഭിക്കാതെ വാൻബീലിനെ ജയിലർ അടിക്കാൻ വടിഓങ്ങി. തടവുകാരൻ ശത്രുകരത്തിൽനിന്നും അടിക്കാനോങ്ങിയ ഉപകരണത്തെ നിഷ്പ്രയാസം കൈക്കലാക്കി. അതിൽ പരാജയം നേരിട്ടുപ്പോൾ കരാളമായ കത്തിയെ പ്രതിപക്ഷിയുടെനേക്കു് ഉപയോഗിക്കാൻ ഒരുമ്പെട്ടു. അതു് ആപത്തണയ്ക്കുന്നതിനുമുമ്പു് തടവുകാരൻ വടികൊണ്ടു് ഏല്പിച്ച താഡനം ജയിലരുടെ പാണിയെ ദുർബലമാക്കുകയും, തന്മൂലം കത്തി താഴത്തു

പതിക്കയും ചെയ്തു. അപ്പോൾ നിരാശനായ ജയിലർ പ്രാണരക്ഷയ്ക്കായി വിളിച്ചുകൂട്ടി. ഇൻസ്പെക്ടർ ഏതാനും അനുയായികളോടുകൂടി താഴെ നില്ക്കുകയായിരുന്നു. അവർ സഹായത്തിനായി ഓടിവന്നപ്പോൾ വാൻബിൽ ജയിലറെ വധിക്കാനൊരുമ്പെടുന്നതാണ് കണ്ടത്. വാസ്തവത്തിൽ തനിക്കു വരാവുന്ന ആപത്തിനെ അയാൾ തടഞ്ഞു് പ്രതിബന്ധികളെ ഒന്നു് ഭയപ്പെടുത്തുക മാത്രമേ ചെയ്തുള്ളു. വാസ്തവം ആരറിയുന്നു? ഉടൻതന്നെ അവർ തടവുകാരനെ കയ്യാമം വെപ്പിച്ചു.

ആ നാട്ടിലെ നിയമപ്രകാരം വാൻബീഛിനു് മരണശിക്ഷയായിരിക്കും വിധി. എന്നാൽ വിധിക്കുവാൻ അധികാരമുള്ള ഉദ്യോഗസ്ഥൻെറ മുമ്പിൽ കുററവാളിയെ ഹാജരാക്കേണ്ടതായിട്ടുണ്ട്.



പട്ടാളക്കാർ വാൻബീഛിനെ ജയിലിൽനിന്നും ഇറക്കി പുറത്തുകൊണ്ടുപോയി. അപ്പോൾ ഒരു കുതിരവണ്ടി അവരുടെ സമീപത്തു വന്നുനിന്നു. അതിൽ അയാളെ കയററി തെരുവീഥിയിൽകൂടി പട്ടാളക്കാർ കൊണ്ടുപോയി. വൈകുന്നേരം അഞ്ചുമണിയായപ്പോൾ യാത്രക്കാർ നാല്പതുനാഴിക സഞ്ചരിച്ചു കഴിഞ്ഞിരിക്കുന്നു. രാത്രിയും അവർ വഴിയിൽത്തന്നെ കഴിച്ചു. പ്രഭാതത്തിൽ ലിസൻപട്ടണവും കഴിഞ്ഞു് അതിനടുത്തുള്ള ഒരു പ്രധാനനഗരത്തിൽ അവർ ചെന്നുചേർന്നു.

ദൈവഗത്യാ റോസയും നിലാംബുജവും അവിടെ സമീപത്തൊരിടത്തു് സ്ഥിതിചെയ്യുന്നുണ്ടായിരുന്നു.

ഗ്ലാനമായ റോസയുടെ മുഖത്തെക്കണ്ടു് അലിവുതോന്നി വില്യം ചില ചോദ്യങ്ങൾ അവളോടു ചോദിച്ചു. അപ്പോൾ യുവരാജാവിൻെറ വിടർന്നനേത്രം റോസയുടെ മുഖത്തെ വികാരങ്ങളെ വായിച്ചറിയുന്നുണ്ടായിരുന്നു.

"കുട്ടീ! നിന്റെ അച്ഛൻ ലിവെസ്റ്റനിലില്ലേ?"

"അതേ അവിടെയുണ്ടു്."

"അദ്ദേഹത്തെ നീ സ്നേഹിക്കുന്നില്ലേ?"

"ഇല്ല, ഒരു പുത്രി സ്നേഹിക്കേണ്ടുന്നവിധത്തിൽ സ്നേഹിക്കുന്നില്ല"

"അതു് എത്രയോ നിന്ദാവഹമാണെന്നു് നീ അറിയുന്നുണ്ടോ?"

"അറിയുന്നുണ്ടു്. എന്തുചെയ്യാം. അച്ഛൻ ഒരു മനുഷ്യസ്നേഹിയല്ലല്ലോ."

അവൾ അപ്പോൾ കരയാൻഭാവിച്ചു. എന്നാൽ അപരിചിതരായ ജനങ്ങളുടെ മുമ്പിൽ കണ്ണുനീർ പൊഴിക്കാനുള്ള മടികൊണ്ടു് അവൾ അടക്കിനിന്നു.

"കാര്യമെന്തു് സ്നേഹിക്കാതിരിക്കാൻ?"

"ഞാൻ പറഞ്ഞില്ലേ. അച്ഛൻ ഒരുദുഷ്ടനാണു്."

"എങ്ങനെ?"

"തടവുകാരെ ക്രമത്തിലധികം ദ്രോഹിക്കുന്നു"

"എല്ലാവരെയുമോ?"

"അതേ"

"പ്രത്യേകിച്ചൊരാളെ ദ്രോഹിക്കുന്നതിലല്ലേ നിനക്കു വിരോധമുള്ളതു്?"

"അതേ! വാൻബിലിനെ അച്ഛൻ കൊല്ലാതെ കൊല്ലുന്നു."

"അയാളെ നീ സ്നേഹിക്കുന്നുണ്ടോ?"

അവൾ പെട്ടെന്നൊന്നു ഞെട്ടി.

"ഞാൻ ഉള്ളഴിഞ്ഞു സ്നേഹിക്കുന്നുണ്ടു്."

"എപ്പോൾമുതൽ?"

"ഞാൻ അദ്ദേഹത്തെ കണ്ട നാൾമുതൽ"

"അതെന്നാണ്?"

"അദ്ദേഹത്തെ തടവുകാരനാക്കിയ നാൾമുതൽ"

"നിനക്ക് അതുനിമിത്തം സംഭവിക്കാവുന്ന ആപത്തുകളെപ്പറ്റി അറിയാമോ?"

അവൾ അല്പം ആലോചിച്ചു. ഒടുവിൽ വസ്ത്രങ്ങളെ ശരിപ്പെടുത്തുന്ന മട്ടിൽ അല്പം കുനിഞ്ഞുനിന്നിട്ട് അവൾ യുവരാജാവിന്റെ മുഖത്തു മിഴിച്ചു നോക്കി,

"എന്തെങ്കിലും സംഭവിച്ചുകൊള്ളട്ടെ. അദ്ദേഹത്തെ സ്നേഹിക്കുന്നതിൽ എനിക്കു സന്തോഷമേയുള്ളൂ."

യുവരാജാവ് ഒരു പുഞ്ചിരിയോടുകൂടി അവളുടെ കരം ഗ്രഹിച്ചു.

"എന്നിൽനിന്ന് നീ എന്തെങ്കിലും ആഗ്രഹിക്കുന്നുണ്ടോ?"

"അരുത"

പിന്നീടൊന്നും അവളോട് അദ്ദേഹം ചോദിച്ചില്ല.

രണ്ടുദിവസം കഴിഞ്ഞു നടത്താൻപോകുന്ന പുഷ്പപ്രദർശനത്തിന്റെ ആഘോഷത്തെപ്പറ്റി അദ്ദേഹം അവളോടു സംസാരിച്ചിട്ട് അവിടെനിന്നും പോയി.

---

## XVIII

1673-ാമാണ്ട് മേമാസം പതിനഞ്ചാംതീയതി ഹോളണ്ടുകാർക്ക് ഒരു വിശേഷദിവസമായിരുന്നു. അന്നേദിവസമാണ് നീലാംബുജം കൊണ്ടുവന്ന ആളിന് സമ്മാനം നല്കുന്നത്. യുവരാജാവിന്റെ ആഭിമുഖ്യത്തിൽ കൊണ്ടാടുന്ന ആ ആഘോഷത്തിൽ ഭാഗഭാക്കാകാൻ ജനങ്ങൾ പലേടത്തു

നിന്നും വന്നുകൊണ്ടിരുന്നു. എവിടേയും ജനങ്ങൾ! അവരിൽ എല്ലാവരിലും സന്തോഷവും!

അവിടത്തെ കൃഷിപ്രദർശനസംഘം ചെയ്ത നടപടിയെപ്പററി പ്രശംസിക്കാത്തതായി ഒരാളും അന്നവിടെ ഉണ്ടായിരുന്നില്ല. അന്നുവരെ കണ്ടിട്ടില്ലാത്ത നീലാംബുജം അത്ഭുതങ്ങളിൽ ഒന്നായി ജനങ്ങൾ വാഴ്ത്തി.

വിശാലമായ പന്തലിൽ വന്നുചേർന്നവരെ നീലനിറമുള്ള ഇതളുകളെ വിടുർത്തി മന്ദം മന്ദം ശിരസ്സുമാട്ടി നീലാംബുജം സ്വാഗതമേകി. ഓരോ ഇളവും അതിൻെറ കമനീയതയെ പ്രസ്പഷ്ടമാക്കുന്നുണ്ടായിരുന്നു. അപ്പോഴവിടെ കൂടിയിട്ടുള്ള ജനങ്ങളിൽ ഒരാൾമാത്രം തുടിക്കുന്ന ഹൃദയത്തോടു അതിനെ സൂക്ഷിച്ചുനോക്കുന്നുണ്ടായിരുന്നു.

ഉദ്യോഗസ്ഥന്മാരും പ്രമുഖന്മാരും പന്തലിൽ നിറഞ്ഞിരിക്കെ നീലാംബുജത്തിനെ പട്ടണപ്രദർശനത്തിനായി പ്രത്യേകമൊരുക്കിയ ഒരു സ്ഥാനത്തിൽ കൊണ്ടുചെന്നു വച്ചു. അത്‌ അപ്പോഴും ജനങ്ങളുടെ നേർക്ക്‌ പുഞ്ചിരി തൂകുന്നുണ്ടായിരുന്നു. പട്ടാളക്കാർ അതിനു ചുററും നിരന്നുനിന്നു. ജനങ്ങൾ എങ്ങും നിരന്നുനിന്നു. ഇതെല്ലാം നിറഞ്ഞൊഴുകുന്ന നയനങ്ങളാൽ സൂക്ഷിച്ചുകൊണ്ടു റോസ ഒരു ഭാഗത്തു നിന്നതേയുള്ളു. യുവരാജാവിൻെറ പ്രശംസാവചനവും അവളെ സന്തുഷ്ടയാക്കിയില്ല. അവൾ ധരിച്ചിരുന്ന വസ്ത്രങ്ങൾ വിലയേറിയവയും അഴകുള്ളവയുമായിരുന്നു. അവളുടെ മുഖം ശ്രീമത്തായിരുന്നു. നീണ്ടുചുരുണ്ടുകിടന്ന മുടി പിൻഭാഗത്തു നന്നമോഹനമായി കെട്ടിയിട്ടിരുന്നു. എന്നാലും അവളിൽ എന്തോ കുറവുണ്ടെന്നു കാണികൾ കണക്കാക്കി. അത്‌ അവളുടെ സന്തോഷമില്ലായ്മതന്നെ.

ബോക്സ്റെറൽ ഒരുലക്ഷം ഗിൽഡർ വാങ്ങാനുള്ള ബദ്ധപ്പാടിൽ നിന്നു. എല്ലാവരും അയാളെ സൂക്ഷിച്ചുനോ

ക്കി. അയാളുടെ മഹാഭാഗ്യത്തെ അവർ അസൂയയോടു സ്മരിച്ചു. അയാളെപ്പോലെ പ്രശസ്തി നേടിയവൻ മറെറാന്നും ഇല്ലെന്ന അവർ തീരുമാനിച്ചു.

പട്ടണപ്രദർശനം കഴിഞ്ഞു നീലാംബുജത്തെ തിരച്ചു പന്തലിൽ കൊണ്ടുചെന്നു വച്ചു. അപ്പോൾ രാജകുമാരൻ സമീപത്തുള്ള അതിഥിമന്ദിരത്തിൽ വിശ്രമിക്കയായിരുന്നു. തടവുകാരനെ വഹിച്ചുകൊണ്ടു് അതിവേഗം പോകുന്ന വണ്ടി ആരുമറിയാതെ പന്തലിനു സമീപം വന്നുനിന്നു. വാൻബീൽ വിശേഷമെന്തെന്നു പട്ടാളക്കാരോടു ചോദിച്ചു. അവർ നീലാംബുജത്തിന്റെ കഥ അയാളെ ധരിപ്പിച്ചു. ആശമുഴുത്ത തടവുകാരൻ പുഷ്പത്തെ ഒന്നു കാണുവാൻ അനുവദിക്കുന്നതിനു പട്ടാളക്കാരോടു യാചിച്ചപ്രകാരം അയാളുടെ അവസാനമായുള്ള ആഗ്രഹത്തെ നിറവേറ്റാമെന്നു കരുതി അവർ അയാളെ പന്തലിൽ കൊണ്ടുപോയി.

വാൻബീൽ അപ്പോൾ ഭാസുരമായ ഒരു രംഗത്തു പ്രവേശിക്കുന്നതായി കരുതി. തടവുകാരനെന്ന നിലയെ അയാൾ ശപിച്ചു. വീണ്ടും സ്വാതന്ത്ര്യം അയാളുടെ വകയായതായി അയാൾക്കു അനുഭവപ്പെട്ടു. ശ്വാസോച്ഛ്വാസത്തിനു കൂടുതൽ വായുവും ലോകത്തെ നേരിട്ടു നോക്കുന്നതിനു കൂടുതൽ വെളിച്ചവും, നിവർന്നു നടക്കുന്നതിനു വിശാലമായ തെരുവീഥികളും അയാൾക്കു ജഗൽപിതാവു് നല്കിയിരിക്കുന്നു. വളരെക്കാലമായി പിരിഞ്ഞു വീണ്ടും ഒന്നിച്ചുകൂടുന്ന മാതാവിന്റെയും ശിശുവിന്റെയും നിലയ്ക്കു വാൻബീൽ നീലാംബുജത്തിന്റെ സമീപത്തു എത്തി. നിർമ്മലവും അത്യുഷ്ണവുമായ ഒന്നുരണ്ടു കണ്ണുനീർത്തുള്ളികൾ അയാൾ പൊഴിച്ചു.

അനന്തരം അയാൾ റോസയെ അവിടെ കാണാൻ കഴിയുമോ എന്നു സൂക്ഷിച്ചുനോക്കി. വിധി അവളെ എത്ര

ചെയ്യു എന്നറിയാതെ ആ സാധു കുഴങ്ങി. തന്റെ ജീവിതത്തെ പരിപാവനമായ പുഷ്പത്തിന്റെ സന്നിധിയിൽതന്നെ വലിച്ചെറിഞ്ഞാലെന്തെന്നും അയാൾ ആലോചിച്ചു. കൂടെയുള്ള പട്ടാളക്കാരെയോ വരാൻപോകുന്ന ആപത്തിനെയോ അയാൾ ഓർത്തില്ല. പുഷ്പത്തെ തലോടിക്കൊണ്ടു വീശിയ മാരുതൻ അയാളെ കുളിർപ്പിച്ചു. അയാൾ പുഷ്പത്തെ തൊടാൻ കൈകൾ നീട്ടി. ആ സന്ദർഭത്തിൽ 'അരുതേ' എന്ന ഒരു ശബ്ദം എവിടെനിന്നോ അയാളെ തടഞ്ഞു. ഉടൻ പുഷ്പം തന്റേതല്ലെന്ന വാൻബീൽ മനസ്സിലാക്കി.

പിന്നീടു പട്ടാളക്കാർ അയാളെ അവിടെ നിർത്തിയില്ല. വാൻബീലിനെ യുവരാജാവിന്റെ സമീപത്തേക്കു കിങ്കരന്മാർ, ആനയിച്ചു. അപ്പോൾ അദ്ദേഹം ആ ഘോഷത്തിൽ പങ്കെടുക്കാൻ പുറപ്പെടുകയായിരുന്നു. തടവുകാരനെ കണ്ട മാത്രയിൽ "ഇതാണോ ജനിയെ വധിക്കാനൊരുമ്പെട്ട തടവുകാരൻ" എന്നു ചോദിച്ചു. 'അതെ' എന്നു പട്ടാളക്കാർ അശേഷം മടിക്കാതെ ഉത്തരം കൊടുത്തു. തത്സമയം തടവുകാരന്റെ ദേഹം ആകപ്പാടെയൊന്നുലഞ്ഞു. അയാൾക്കുള്ളിൽ, ഒരായുധം ആത്മാവിൽ, നിന്നും സത്യം പുറത്തുപറന്നുപോകുന്നതുപോലെ അയാൾക്കു തോന്നി. അതോടുകൂടി അയാൾ തലകറങ്ങുന്ന ഒരുത്തനെപ്പോലെ സങ്കടപ്പെട്ടു

"ഏതായാലും വാൻബീലിനെ പന്തലിൽ കൊണ്ടുവരട്ടെ" എന്നു യുവരാജാവു കല്പിച്ചു.

വാൻബീൽ അനുയായികളോടുകൂടി പന്തലിൽ കടന്നു. അവിടെ അയാളുടെ നേത്രങ്ങൾ റോസയെ കാണാൻ ചുറ്റിത്തിരിഞ്ഞു. ജീവിതമുപേക്ഷിക്കുന്നതിനോ പുഷ്പത്തെ നശിപ്പിക്കുന്നതിനോ അയാൾക്കു വിസമ്മതമുണ്ടായിരുന്നില്ല എന്നാൽ റോസ ഒഴിഞ്ഞ ഈ ലോകം അയാൾക്കു അശേ

ഷം ആവശ്യമില്ലെന്നു അയാളുടെ അവലോകനം പ്രഖ്യാപനം ചെയ്തു.

റോസ പന്തലിൽത്തന്നെ ഉണ്ടായിരുന്നു. അവൾ വില്യത്തിന്റെ നിർദ്ദേശപ്രകാരം പ്രാദേശികരീതിയിലുള്ള വസ്ത്രങ്ങളണിഞ്ഞു പരമസുന്ദരിയായി അവിടെ നില്ക്കുന്നുണ്ടെങ്കിലും അവളുടെ ഹൃദയം ജയിലിനകത്തുകിടക്കുന്ന ആത്മപ്രിയനിൽ ചെന്നു പതിഞ്ഞിരുന്നു. തന്മൂലം വാൻബീൽ പന്തലിലുണ്ടായിരുന്നിട്ടും അവൾക്കു കാണാൻ കഴിഞ്ഞില്ല. അവൻ ഒരു പക്ഷേ തടവുമുറിയിൽ കിടന്നു മരിച്ചിരിക്കാമെന്നും അവൾ വിചാരിച്ചു.

വില്യം സമ്മാനം നല്കുന്നതിനു തയ്യാറായി നിന്നപ്പോൾ ബോക്സ്റ്റലിന്റെ മുഖത്തുള്ള പ്രസന്നത പരിസരത്തെക്കൂടെ പ്രഭാപൂരിതമാക്കി. എന്നാൽ അയാളുടെ അത്യാശ അയാളെ ആപൽക്കരസ്ഥിതിയിലേക്കു തെറിപ്പിച്ചു.

“പുഷ്പത്തിന്റെ അവകാശി മുമ്പിൽ വരട്ടെ” എന്നു വില്യം ഉച്ചരിച്ചപ്പോൾ മൂന്നുപേർ അറിയാതെ മുമ്പോട്ടു കുതിച്ചു. ബോക്സ്റ്റൽ സമ്മാനം തനിക്കുതന്നെ ലഭിക്കുമെന്നു വിശ്വസിച്ചു നിന്നിരുന്നു. ന്യായമായ അവകാശത്തെ ഗണിച്ചു റോസ മുമ്പോട്ടുപോയി. വാൻബീൽ റോസയ്ക്കുവേണ്ടി വാദിപ്പാൻ പട്ടാളക്കാരുടെ പിടിയിൽനിന്നു വിമുക്തനായി രണ്ടുമൂന്നു ചുവടു നീങ്ങി.

അല്പനേരത്തിനുള്ളിൽ അവിടത്തെ അന്തരീക്ഷം-മറ്റൊരവസ്ഥയെ പ്രാപിച്ചു. റോസ സമ്മാനത്തിനായി കൈകൾ നീട്ടിയപ്പോൾ ബോക്സ്റ്റൽ ബോധംകെട്ടു താഴത്തു പതിച്ചു. അപ്പോൾ അവിടെ കൂടിയിരുന്നവർ സപ്രഹർഷം കൊണ്ടാടി. റോസ ഒരു രാജ്ഞിയെപ്പോലെ അക്ഷയതേജസ്സോടുകൂടി പുഞ്ചിരി തൂകി നിന്നു.

"         *        *        *        *        *        *

*        *        *        *        *        *        *

അടുത്തതായി വില്യത്തിന്റെ ശ്രദ്ധപതിഞ്ഞതു് വാൻബീലിലായിരുന്നു. അയാളെ അദ്ദേഹം നിർദ്ദോഷിയാണെന്നറിഞ്ഞു വെറുതെവിട്ടു. തടവുകാരനെക്കൊണ്ടുവന്ന വണ്ടി ദമ്പതിമാരെയും വഹിച്ചുകൊണ്ടു രാജകല്പനയനുസരിച്ചു തിരിഞ്ഞു നീങ്ങിത്തുടങ്ങി. അപ്പോഴും വാൻബീൽ അയൽവാസിയായ ബാക്സ്റ്റരിന്റെ ചതിപ്രയോഗങ്ങളെ ഓൎത്തു രോസയോടു സംസാരിച്ചുകൊണ്ടിരുന്നു.

"പ്രിയേ! എത്ര ദയനീയമായ മരണമാണു് ബാക്സ്റ്റരിനു സംഭവിച്ചതു്."



"പ്രാണേശ! നമുക്കു അയാളിൽ കരുണയുണ്ടു്. എന്നാൽ കൎമ്മസാക്ഷി അയാളെ ശരിയായും ശിക്ഷിക്കതന്നെ ചെയ്തു."

